# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26.

| പുസ്തകം 12 | 1108 കുംഭം | ലക്കം 7 |
|---|---|---|

വിഷയവിവരം.

# ഗുരുനാഥൻ:

| പുസ്തകം 12 | 1108 കുംഭം | ലക്കം 7 |
|---|---|---|


## വിദ്യാഭ്യാസപരിഷ്കാരസംബന്ധമായ നിർദ്ദേശങ്ങൾ.

II


(ആർ. ഈശ്വരപിള്ള ബി. ഏ.)


(1) പ്രൈമറിവിദ്യാലയങ്ങളെ ഇപ്പോഴുള്ള നാലു ക്ലാസ്സുകൾക്കു പകരം അഞ്ചു ക്ലാസ്സുകളുള്ള തനി മലയാളം സ്കൂളുകളാക്കണം. ഒരു ക്ലാസ്സിലും ഫീസ്സ് ചുമത്താതിരിക്കുകയും ഈ സ്കൂളുകൾക്ക് ഇപ്പോഴത്തേതിൽ പ്രാപ്തിയുള്ള അദ്ധ്യാപകന്മാരെ നൽകുകയും വേണം. 12 വയസ്സുവരെ കുട്ടികൾ സ്കൂളിൽ പഠിക്കണമെന്ന് നിർബന്ധിതനിയമമുണ്ടായിരിക്കണം. അദ്ധ്യയനകാലാവസാനത്തിൽ സ്കൂൾ വിടുന്ന ഒരു കുട്ടി എഴുത്ത്, വായന, കണക്ക് ഇവയിൽ നല്ല ജ്ഞാനമുള്ളവനായിരിക്കത്തക്ക വിധത്തിൽ പാഠപദ്ധതിയെ നവീകരിക്കണം. പെൺകുട്ടികൾക്കുള്ള പ്രൈമറിസ്കൂളുകൾ നിറുത്തി അവരെ ആൺകുട്ടികളുടെ കൂടെ പഠിപ്പിക്കാവുന്നതാണ്. നിവൃത്തിയുള്ളിടത്തോളം പ്രാഥമികവിദ്യാഭ്യാസം ഗവൺമെൻറിൽ നിന്നു തന്നെ നടത്തണം. വിദ്യാലയങ്ങളിൽ ഏതെങ്കിലും തരത്തിലുള്ള വ്യായാമത്തിനും കായികവിനോദങ്ങൾക്കും വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കണം. അദ്ധ്യയനസമയത്തെ 5 മണിക്കൂറിനു പകരം 4 ആക്കണം. 8 മണി മുതൽ 10മണി വരെയും 3 മണി മുതൽ 5മണി വരെയും ക്ലാസ്സുകൾ നടത്തണം. സൗകര്യാനുസരണം ഇവയിൽ സ്ത്രീകളെയും പുരുഷന്മാരെയും അദ്ധ്യാപകന്മാരായി നിയമിക്കാം.

(2) ഇംഗ്ലീഷ് സ്കൂളുകളിലെ മിഡിൽ സ്കൂൾവകുപ്പിനെ വേർതിരിച്ച് 4 ക്ലാസ്സുകളുള്ള മലയാളം മിഡിൽസ്കൂളുകളാക്കാവുന്നതും അവയി

ലെ ഒടുവിലത്തെ ക്ലാസ്സിൽനിന്നും ഇപ്പോഴത്തെ മലയാളം സ്കൂൾ ലീവിംഗ്പരീക്ഷ നിറുത്തിയിട്ടു് ഒരു പബ്ളിക്ക്പരീക്ഷയുടെ ഫലം അനുസരിച്ചു കുട്ടികളെ ഇംഗ്ലീഷ് ഹൈസ്കൂളിലേക്ക് എടുക്കാവുന്നതുമാണ്. വിദ്യാൎത്ഥികൾക്ക് എല്ലാ വിഷയങ്ങളിലും പ്രത്യേകിച്ചു് നാട്ടുഭാഷയിൽ നല്ല അടിസ്ഥാനം സിദ്ധിക്കത്തക്കവിധത്തിൽ പാഠപദ്ധതി രൂപീകരിക്കണം. ഇംഗ്ലീഷ് നിർബന്ധവിഷയമാക്കണം. കൃഷിശാസ്ത്രവും ആരോഗ്യശാസ്ത്രവും ഈ സ്കൂളുകളിൽ ഐച്ഛികവിഷയമാക്കി പഠിപ്പിക്കാവുന്നതാണ്. ഇംഗ്ലീഷ് ഒഴിച്ചുള്ള വിഷയങ്ങളെല്ലാം മലയാളത്തിൽ പഠിപ്പിക്കണം. അദ്ധ്യാപകന്മാർ ഗ്രാഡ്വേറ്റുകളായിരിക്കേണ്ട ആവശ്യമില്ല. ഈ സ്കൂളുകളിലെ ഫീസ്സിന്റെ ക്രമം ഇപ്പോൾ ഇംഗ്ലീഷ് മിഡിൽസ്കൂളുകളിൽ ഏൎപ്പെടുത്തിയിട്ടുള്ളതിന്റെ പകുതി ആയിരിക്കണം. ഈ വിദ്യാലയങ്ങളിലും കായികപരിശീലനത്തിനു വേണ്ട സൗകൎയ്യങ്ങൾ ഉണ്ടായിരിക്കണം.

(3) ഇംഗ്ലീഷ് ഹൈസ്കൂൾക്ലാസ്സുകളിലെ അദ്ധ്യയനപദ്ധതി യൂണിവേഴ്സിററി ആവശ്യങ്ങൾക്കനുരൂപമായിരിക്കേണ്ടതുകൊണ്ടു് തിരുവിതാംകൂറിനു പ്രത്യേകിച്ചു് ഒരു സൎവ്വകലാശാല ഉണ്ടാകുന്നതുവരെ അതിൽ സാരമായ ഏതെങ്കിലും ഭേദഗതി ഏൎപ്പെടുത്താൻ കഴിവുള്ളതല്ല.

(4) സ്വഭാവത്തേയും ഘടനയേയും സംബന്ധിച്ചു് ഇപ്പോഴത്തെ മലയാളം മിഡിൽസ്കൂളുകൾക്ക് ഒരു പൂൎണ്ണമായ മാററം വരേണ്ടതുണ്ടു്. കേവലം സാഹിത്യവിഷയമായ രീതി മാററിയിട്ടു തൽസ്ഥാനത്തു് സ്കൂളുകൾ സ്ഥിതിചെയ്യുന്ന ദേശത്തിലെ നടപ്പനുസരിച്ചു നെയ്ത്തു്, കയറുപാ, പുൽപ്പാ, കുട്ട, വട്ടി ഇവയുടെ നിൎമ്മാണം; മരപ്പണി, കൃഷി, ആശാരിപ്പണി, കൊല്ലൻ തട്ടാൻ മുതലായവരുടെ തൊഴിൽ: ഇവയിലും ഇതുപോലെയുള്ള മററു വ്യവസായങ്ങളിലും പ്രായോഗികപാഠപദ്ധതികളേൎപ്പെടുത്തണം. ഇതിനുംപുറമെ ഡ്രായിംഗ്, നാട്ടുഭാഷ ഇവയിൽ ആഴ്ചയിൽ രണ്ടു തവണ വീതം പാഠങ്ങൾ നൽകണം. ഈ വിഷയങ്ങളിൽ അദ്ധ്യയനം സൗജന്യമായിരിക്കണം. പ്രസ്തുതസ്കൂളുകളിലെ അദ്ധ്യയനകാലം 3 കൊല്ലമാക്കുകയും ആ കാലാവസാനത്തിൽ ഒരു പരീക്ഷ നടത്തി വിജയികളായവൎക്ക് അവരുടെ യോഗ്യതയ്ക്കുള്ള സർട്ടിഫിക്കററു കൊടുക്കുകയും വേണം.

(5) സ്ത്രീവിദ്യാഭ്യാസത്തിന്റെ പിന്നോക്കമുള്ള നിലയെ പരിഗണിച്ചു് പെൺകുട്ടികൾക്കുള്ള മലയാളം മിഡിൽസ്കൂളുകൾ തുടൎന്നു കൊണ്ടുപോകേണ്ടതാണ്. എന്നാൽ അതിലെ അദ്ധ്യയനപദ്ധതിക്ക് ചില ഭേദങ്ങൾ വരുത്തണം. പാചകവിദ്യ, ഗൃഹഭരണം, തുന്നൽപ്പണി, ഡ്രായിംഗ്, സംഗീതം ആരോഗ്യശാസ്ത്രം, ശിശുപരിചരണം മുതലായവ മാത്രമല്ലെങ്കിലും ഇവയായിരിക്കണം പ്രധാനപാഠവിഷയങ്ങൾ. ഭാഷാസാഹി

ത്യവും മററു വിഷയങ്ങളും പഠിപ്പിക്കുന്നതിന് ആഴ്ചയിൽ ചില പിരിയേ
ഡുകൾ വിനിയോഗിക്കണം. സ്കൂളുകളിലെ ഫീസ് ആൺകുട്ടികൾക്കുള്ള
സ്കൂളുകളിലെ ഫീസിൻെറ പകുതിയിൽ ഒരിക്കലും കൂടുവാൻ പാടില്ല.

(6) പെൺകുട്ടികൾക്ക് ഇപ്പോഴുള്ള ഇംഗ്ലീഷ് മിഡിൽസ്കൂളുക
ളെ ആൺപള്ളിക്കൂടങ്ങളെ ഉദ്ദേശിച്ച് രണ്ടാംപണ്ഡികയിൽ നിർദ്ദേശിച്ചി
ട്ടുള്ള രീതിയിൽ നവീകരിക്കണം. പെൺകുട്ടികൾക്കു പ്രത്യേകിച്ച് മി
ഡിൽസ്കൂളുകൾ ഇല്ലാത്ത സ്ഥലങ്ങളിൽ ആൺകുട്ടികളെയും പെൺകുട്ടി
കളെയും ഒരുമിച്ച് ഒരു സ്കൂളിൽതന്നെ പഠിപ്പിക്കാവുന്നതാണ്. പെൺ
കുട്ടികൾക്ക് ഇപ്പോൾ തിരുവനന്തപുരത്തുള്ള ഹൈസ്കൂൾ ആവശ്യമുള്ള
പക്ഷം ഇനിയും നടത്താവുന്നതാണ്.

(7) ഓരോ സമയത്തും വേണ്ട അദ്ധ്യാപകന്് പരിശീലനം ന
ല്കാൻ തക്ക സൗകര്യങ്ങളോടുകൂടി മലയാളം സ്കൂളുകളിലെ വാദ്ധ്യാന്മാരെ
പരിശീലിപ്പിക്കുന്നതിന് തിരുവനന്തപുരത്തുള്ള ട്രെയിനിംഗുകാളേജിൽ ഒ
രു മലയാളംശാഖ ഏർപ്പെടുത്തി ഇപ്പോൾ പല സ്ഥലങ്ങളിലായി സ്ഥിതി
ചെയ്യുന്ന മലയാളം സ്കൂൾ അദ്ധ്യാപകന്മാരുടെ ട്രെയിനിംഗുസ്കൂളുകളെ
നിറുത്താവുന്നതാണ്.

(8) ഇപ്പോഴത്തെ മലയാളം ഹൈസ്കൂളുകളെ നിറുത്താവുന്നതാ
ണ്. ആവശ്യമുള്ള പക്ഷം തിരുവനന്തപുരത്തുള്ള സംസ്കൃതകാളേജിനോ
ടുകൂടി ഒരു ഹൈസ്കൂൾക്ലാസ്സ് ഘടിപ്പിച്ചാൽ മതിയാകും.

(9) വിദ്യാർത്ഥികൾക്കോ, വിദ്യാർത്ഥിനികൾക്കോ യാതൊരസൗ
കര്യങ്ങളും അനുഭവിക്കുവാൻ ഇടവരാതെ പെൺകുട്ടികൾ പഠിക്കുന്ന വേ
റെ രണ്ടു കാളേജുകൾ ഉള്ളതുകൊണ്ടു തിരുവനന്തപുരത്ത് ഒരു പ്രത്യേക
"വിമൻസ് കാളേജ്" അത്രവലിയ ആവശ്യമുള്ളതായി തോന്നുന്നില്ല.
അതിലെ ജീവനക്കാരെയെല്ലാം മററു കാളേജുകളിലേയ്ക്കു് എടുക്കാവുന്ന
താണ്.

(10) ഏതുതരത്തിലുള്ളതായാലും എല്ലാ സ്കൂളുകളോടും അനു
ബന്ധിച്ച് ഒരു ഗ്രന്ഥാലയവും, വായനശാലയും ഉണ്ടായിരിക്കണം.

(11) സ്വഭാവത്തിലും ഘടനയിലും മേൽ നിർദ്ദേശിച്ച നവീകര
ണം ഹേതുവായി സ്കൂളുകളുടെ പരിശോധന, മേൽനോട്ടം ഇവയിൽ ചി
ല ഭേദങ്ങൾ വരുത്തേണ്ടതാകുന്നു. ഇംഗ്ലീഷ് സ്കൂളുകൾ ഡയറക്ടറന്മാരു
ടെ നേരിട്ടുള്ള ഭരണത്തിൻകീഴിലാകാവുന്നതാണ്.

(12) പ്രൈമറിസ്കൂളുകളും, മിഡിൽസ്കൂളുകളും ഇപ്പോഴ
ത്തെ അസി: ഇൻസ്പെക്ടർമാരുടെ ഗ്രേഡിലുള്ള ഏതാനും ഉദ്യോഗസ്ഥന്മാ

രുടെ സഹകരണത്തോടുകൂടി ഡയറക്ടരുടെ കീഴിലായിരിക്കണം. മലയാളം സ്ക്കൂറം, ചീഫ് ഇൻസ്പെക്ടരുടെ ഉദ്യോഗം നിറുത്തലാക്കാവുന്നതാണ്.

(13) ആൺകുട്ടികൾക്കുള്ള വ്യവസായസ്ക്കൂളുകളും കൃഷിസ്ക്കൂളുകളും യഥാക്രമം വ്യവസായഡയറക്ടരുടെയും കൃഷിഡയറക്ടരുടെയും കീഴിലാക്കാവുന്നതാണ്.

(14) ഏതാനും അസി:ഇൻസ്പെക്ട്രസ്സുകളുടെ സഹായത്തോടുകൂടി പെൺപള്ളിക്കൂടങ്ങളെല്ലാം ഇപ്പോഴത്തെപ്പോലെ ഇൻസ്പെക്ട്രസ്സിൻെറ കീഴിലായിരിക്കണം.

(15) മുതിന്ന ആളുകളെ ഒഴിവുസമയം കഴിഞ്ഞതിനുശേഷം വിദ്യ അഭ്യസിപ്പിക്കുന്നതിനുവേണ്ടി ചില സൌകര്യങ്ങൾ ഉണ്ടാക്കണം.

(16) പ്രൈവററുവിദ്യാലയങ്ങളുടെ ഭരണവും മേൽനോട്ടവും കൂടുതൽ കാര്യക്ഷമമാക്കുകയും സഹായധനപദ്ധതിയെ ക്രമീകരിക്കുന്ന ചട്ടങ്ങളെ അവ കൂടുതൽ ഉദാഹരണങ്ങളായി തീരത്തക്ക വിധത്തിൽ പുതുക്കുകയും ചെയ്യണം. പ്രൈവററ്സ്ക്കൂറം അദ്ധ്യാപകന്മാരുടെ ശമ്പളക്രമത്തെ അതേഗ്രേഡിലുള്ള ഗവണ്മെൻറുസ്ക്കൂറം അദ്ധ്യാപകന്മാരുടെ ശമ്പളക്രമത്തോട് അടുപ്പിക്കണം. ഈ സ്ഥാപനങ്ങളുടെ മാനേജുമെൻറിനെ കൎശനമായ നിയന്ത്രണത്തിനു വിധേയമാക്കണം.

(17) പ്രൈവററ് സ്ക്കൂളിൽ അദ്ധ്യാപകന്മാരുടെ ഗുണത്തിനായി "പ്രാവിഡൻറുഫണ്ട്" പദ്ധതി ഏർപ്പെടുത്തുകയും, മാനേജർമാരുടെ അധികാരത്തിന്മേൽ കഴിവുള്ളിടത്തോളം നിയമാനുസൃതമായ നിയന്ത്രണംകൊണ്ട് ഈ സ്ക്കൂളുകളിലെ അദ്ധ്യാപകന്മാരുടെ നിലയെ സുരക്ഷിതമാക്കുകയും വേണം. ഗവണ്മെൻറ് അനുമതി ലഭിച്ച ചട്ടംകൊണ്ട് മാനേജുമെൻറു എല്ലായ്പോഴും നിയന്ത്രിക്കപ്പെടണം.

ഇംഗ്ലീഷും മലയാളവും സ്ക്കൂളുകളെ കൂട്ടി യോജിപ്പിക്കണമെന്നു ചിലൎക്കഭിപ്രായമുണ്ട്. അതു് അഭിലഷണീയമാണെങ്കിൽത്തന്നെയും എത്രത്തോളം പ്രായോഗികമാണെന്ന് എനിയ്ക്കു നിശ്ചയമില്ല. ഈ നിൎദ്ദേശം സംബന്ധിച്ച് ചില കാര്യങ്ങൾ ചിന്തിക്കപ്പെടേണ്ടതായുണ്ട്. ഒന്നാമതായി മലയാളം മിഡിൽസ്ക്കൂളുകളിലെ വിദ്യാൎത്ഥികൾ ജനങ്ങളിൽ തീരെ നിൎദ്ധനന്മാരായവരുടെ വൎഗ്ഗത്തിൽ പെട്ടവരും സാധാരണയായി സാമാന്യ ബുദ്ധിശക്തിയുള്ള കുട്ടികളുമാണ്. ധനവാന്മാരുടെ സന്താനങ്ങളും സാധാരണയിൽ കൂടുതൽ ബുദ്ധിശക്തിയുള്ളവരുമായ കുട്ടികളാണ്. ഇംഗ്ലീഷുസ്ക്കൂളുകളിൽ പോകുന്നതു്. ആദ്യത്തെ തരക്കാർ സ്ക്കൂളുകളി

ലെ ഈ കുറഞ്ഞക്രമത്തിനുള്ള ഫീസ് തന്നെയും കൊടുക്കുവാൻ നിവൃത്തിയില്ലാത്തവരും ആവശ്യമുള്ള പുസ്തകങ്ങൾ വാങ്ങുവാൻ ശക്തരും പകൽ സമയം യാതൊരുതരത്തിലും ഉള്ള ഭക്ഷണമൊ, ലഘുഭക്ഷണമൊ കൂടാതെ കഴിക്കുന്നവരും, ഓരോക്ലാസ്സുകളിലും നിയമേന ഒരു കൊല്ലത്തിൽ കൂടുതൽ ഇരിക്കുന്നവരും ആണെന്നുള്ളതു നല്ലപോലെ അറിയപ്പെട്ടിട്ടുള്ള പരമാർത്ഥമാണ്. അവരെ ഇംഗ്ലീഷ് സ്കൂളുകളിലേക്ക് കയററുകയാണെങ്കിൽ അവർ മററുകുട്ടികളുടെ അഭിവൃദ്ധിയെക്കൂടി തടയുന്നതാണ്. അവരെ ഇംഗ്ലീഷ് സ്കൂളുകളിലേക്ക് ... കൂടുത്താൽതന്നെ, കൂടുതൽ സ്ഥലസൗകര്യമുണ്ടാക്കുകയും, ഫീസിൻെറ ക്രമം കുറക്കുകയും ആവശ്യമുള്ള പുസ്തകം സംഭാവനചെയ്യുകയും, ഏതെങ്കിലും ലഘുഭക്ഷണത്തിനെങ്കിലും ഏർപ്പാടു ചെയ്യുകയും ചെയ്യേണ്ടതായിരിക്കുന്നു. ഇതെല്ലാംകൊണ്ടും ഒരു കാര്യവുമൊട്ടില്ലതാനും. ഇപ്രകാരമുള്ള സൗജന്യങ്ങൾ ഒന്നും ചെയ്യാത്തപക്ഷം അവർ ഒരുതരത്തിലും ഉള്ള വിദ്യാഭ്യാസം കൂടാതെ കഴിഞ്ഞുകൂടുന്നതാണ്. ഫലം അനഭിലഷണീയമാണെന്നു തീർച്ചയാണ്. അഭ്യസ്തവിദ്യരായ തൊഴിലില്ലാത്തവർക്ക് പകരം അത്രത്തോളം എണ്ണംതന്നെ വിദ്യാവിഹീനരായ തൊഴിലില്ലാത്തവർ ഉണ്ടായിരിക്കും.

പ്രാഥമികവിദ്യാഭ്യാസം ലോക്കൽബോർഡുകളേയും സാമാന്യവിദ്യാഭ്യാസം പ്രൈവററ് ഏജൻസികളേയും ഭാരമേൽപ്പിക്കണമെന്ന് ഒരു നിർദ്ദേശംകൂടി ഉണ്ടായിട്ടുണ്ട്. ഈ നിർദ്ദേശങ്ങൾ നല്ലതുതന്നെയാണെന്ന് തോന്നുന്നു. എന്നാൽ ഇപ്പോൾ ഇവയനുസരിച്ച് പ്രവർത്തിക്കത്തക്ക നല്ല പ്രാദേശികസമിതികൾ ഉണ്ടാവേണ്ടതായിരിക്കുന്നു. അവ ആരംഭിച്ചു പ്രവർത്തിപഥത്തിൽ വരുന്നതുവരെ ഈ നിർദ്ദേശങ്ങളെപ്പററിയുള്ള ഗൗരവതരമായ വിചിന്തനം അകാലോചിതമാണ്. വിദ്യാഭ്യാസസംബന്ധമായ പ്രവൃത്തിയിൽ പ്രവേശിച്ചിരിക്കുന്ന പ്രൈവററ് ഏജൻസികൾ അപൂർവമാണ്. വിദ്യാഭ്യാസജോലി ഒരു വലിയതോതിൽ നടത്തുന്നതിന് ആവശ്യമായ ധനാഗമമാർഗ്ഗങ്ങൾ അവർക്കധീനമാണൊ എന്നുള്ളതു് സംശയഗ്രസ്തമാണ്. ഒരു വലിയതോതിലുള്ള വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടുള്ള ഏക പ്രാദേശികസ്ഥാപനം നായർസർവീസ് സൊസൈററി മാത്രമാണ്. പല വിഷമതകളുണ്ടെങ്കിലും ഈ സ്ഥാപനം ഈ മാർഗ്ഗത്തിൽ നല്ല പരിശ്രമം ചെയ്യുന്നുണ്ടെന്നു ബഹുമാനപൂർവം പ്രസ്താവിക്കാവുന്നതാണ്. എന്നാൽ അതിൻെറ ധനസ്ഥിതി പരിമിതമാണ്. ഇതുപോലെയുള്ള സ്ഥാപനങ്ങളുടെ സംഖ്യ വർദ്ധിക്കുകയും വേണ്ടിടത്തോളം ധനാഗമമാർഗ്ഗങ്ങൾ അവർക്കധീനമാകയും ചെയ്യുമ്പോൾ വിദ്യാഭ്യാസചുമതലയെ അവർക്ക വിട്ടുകൊടുക്കണമെന്നുള്ള നിർദ്ദേശത്തെപ്പററി പര്യാലോചിക്കാൻ തക്ക സമയമായിരിക്കും.

മേൽപറഞ്ഞനിർദ്ദേശങ്ങൾ അന്യൂനങ്ങളോ അവസാനമായിട്ടുള്ളതൊ അല്ല. അവ കമ്മിററിയുടെ പരിഗണനമായി പുറപ്പെടുവിച്ചിട്ടുള്ള വെറും സൂചനകൾ മാത്രമാണ്. വിദ്യാഭ്യാസപരിഷ്കാരപ്രശ്നം ഒരു രാജ്യത്തെ മാത്രമായി സംബന്ധിക്കുന്ന ഒന്നല്ല. അത് ഭൂലോകം മുഴുവനും വ്യാപ്തിയുള്ളതും എല്ലായിടത്തും ഉള്ള പ്രഖ്യാതന്മാരായ മഹാന്മാരുടെ ശ്രദ്ധക്ക വിഷയീഭവിച്ചിട്ടുള്ളതുമാകുന്നു. ഭൂലോകത്തിലുള്ള ഒരു രാജ്യവും പ്രസ്തുത പ്രശ്നത്തിനു തൃപ്തികരമായ ഒരു നിവൃത്തിപദത്തിൽ എത്തിച്ചേർന്നിട്ടുള്ളതായി തോന്നുന്നില്ല. എല്ലായിടത്തും അതു് കേവലം ഒരു പരീക്ഷണഘട്ടത്തിൽ മാത്രമാണ്. അതിനാൽ തിരുവിതാംകൂർ ഇതിന് ഒരു നിവൃത്തി കണ്ടുപിടിച്ചില്ലെന്നുള്ളതിൽ ആശ്ചര്യപ്പെടുവാനില്ല. വിദ്യാഭ്യാസത്തിൽ അഭിവൃദ്ധിക്ക് നിശ്ചലതാമില്ലെന്നു പറയപ്പെട്ടിരിക്കുന്നു. വിദ്യാഭ്യാസത്തിൻെറ പരമാദർശം ഒരിക്കലും പ്രാപിക്കപ്പെടുന്നില്ല. എന്നാൽ അതു കേവലം സമീപിക്കപ്പെടുകയെ ചെയ്യുന്നുള്ളു. മനുഷ്യവ്യാപാരങ്ങൾ പ്രതിനിമിഷം വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അവയെ വിജയപ്രദമായ വിധത്തിൽ അഭിമുഖീകരിക്കത്തക്കവണ്ണം നമുക്ക നമ്മുടെ മാനസികസന്നാഹങ്ങളെ ക്രമപ്പെടുത്തേണ്ടതായും ഇരിക്കുന്നു.

വിപുലവും വിവിധവും ആയ പ്രായോഗികപരിജ്ഞാനമുള്ള പ്രഖ്യാതനും, സമർത്ഥനുമായ ഒരു വിദ്യാഭ്യാസപ്രവർത്തകൻെറ അദ്ധ്യക്ഷതയിലും, ഈനാട്ടിലെ പ്രസിദ്ധവിദ്യാഭ്യാസധുരംധരന്മാരുടെ സഹായത്തിലും ഉള്ള ഇപ്പോഴത്തെ കമ്മിററി എന്തോ ചില ക്രമത്തെററുകൾ ഉണ്ടെന്ന് പറയപ്പെടുന്ന തിരുവിതാംകൂറിലെ വിദ്യാഭ്യാസപദ്ധതിയിൽ ഏററവും ഗുണകരമായ പരിഷ്കാരമാറ്റങ്ങളെ നിർദ്ദേശിക്കുമെന്ന് എനിക്കുറപ്പുണ്ട്.



## ഒരു അസി:ഇൻസ്പെക്ടരുടെ ഒരുദിവസത്തെ ജോലി.

### II.

(സി. ജി.)

ശിപായി തിരിച്ചെത്തിയപ്പോഴെക്ക് ഇൻസ്പെക്ടരദ്ദേഹം നിത്യകർമ്മങ്ങളെല്ലാം കഴിച്ചു കാപ്പികുടിയും കഴിഞ്ഞിരിപ്പാണ്.

ശിപായി:- ഇപ്പോൾ ഒരു വണ്ടിയുണ്ടായിരുന്നു യജമാനനേ— അതു പൊ ട്ടപ്പോയി.

ഇൻസ്പെക്ടർ:- ഞാൻ വരുന്നുണ്ടെന്നു പറഞ്ഞില്ലെ?

ശി:- പറഞ്ഞു. ദൂരം തികഞ്ഞതുകൊണ്ടു അവർ പോയി.

ഇൻ:- പോലിസിൻസ്പെക്ടരുദ്യോഗം തന്നെ വേണം. കാൺസ്റ്റേബിളാ യാലും മതിയായിരുന്നു.

ശി:- എന്നാൽ വണ്ടി ഇവിടെ വന്നേനല്ലൊ.

ഇൻ:- ഇനി വണ്ടി എപ്പോഴാണെന്നു താൻ അന്വേഷിച്ചോ?

ശി:- ഉത്തരവ്. ഒമ്പതര മണിക്കുണ്ട്.

ഇൻ:- എന്നാൽ ഇനിയും വണ്ടി തെററിക്കേണ്ട. താനും പോരു. എന്നെ വണ്ടി കയററീട്ടു പോരു. ക്ലാക്കന്മാർ വന്നാൽ ഞാൻ രണ്ടുമൂന്നു ദിവസം കഴിഞ്ഞിട്ടേ വരികയുള്ളൂ എന്നു പറയണം. അർജൻറു പേപ്പേഴ്സുണ്ടെങ്കിൽ നിങ്ങളാരെങ്കിലും അവിടെ എത്തിക്കണം. ടേപ്പും എടുത്തോളൂ.

ശി:- ഉത്തരവ്.

ശിപായിയും ഇൻസ്പെക്ടരുംകൂടി മോട്ടോർഷെഡിൽ ചെന്നു. സമയം അപ്പോഴക്ക് 9 മണിയായിരുന്നു. ഷെഡിൽ എത്തിയ ഉടനെ "ഹേ വണ്ടി എപ്പോഴ് വിടും" എന്ന് ഇൻസ്പെക്ടർ ഡ്രൈവറോടു ചോദിച്ചു. "കേറിക്കൊള്ളണം യജമാനനെ, ഇതാ വിടാറായി. ഒപ്പിടേണ്ട താമസമേയുള്ളൂ" എന്നു ഡ്രൈവർ മറുപടി പറഞ്ഞു.

ഇൻ:- നിങ്ങടെ സമയമെന്താ?

ഡ്രൈ:- ഒൻപതര മണി.

ഇൻ:- എന്നാൽ ഇനി അര മണിക്കൂറുണ്ടല്ലൊ. മഞ്ഞിൻെറ ശക്തി ഇതുവരെ മാറിയിട്ടില്ല. ചാണ്ടപ്പിള്ള ഒരു സിഗററു വാങ്ങിക്കൊണ്ടുവരു.

ചാണ്ടപ്പിള്ള അടുത്ത കടയിൽ ചെന്ന് ഒരു സിഗററു വാങ്ങിക്കൊണ്ടുവന്നു യജമാനന്നു കൊടുത്തു. യജമാനൻ സിഗററു കുടിച്ചുകൊണ്ട് ഫ്രണ്ടുസീററിൽതന്നെ സുഖമായിട്ടിരുന്നു.

19 പേൎക്കു കയറാമായിരുന്ന ആ ബസ്സിൽ ഇൻസ്പെക്ടരല്ലാതെ മൂന്നുനാലുപേരു മാത്രമെ ഉണ്ടായിരുന്നുള്ളൂ. ഡ്രൈവർ ഒപ്പിടാനെന്നു പറഞ്ഞിറങ്ങി. മണി 9½ ആയി, ഡ്റൈവറെ കാണുന്നില്ല. മണി പത്തായി പത്തരയായി. വണ്ടി വിടാനുള്ള ഭാവമൊന്നുമില്ല. വണ്ടിയിലിരുന്ന

മററു യാത്രക്കാരും ഇൻസ്പെക്ടരുംകൂടി വണ്ടിക്കാരെ കുററം പറഞ്ഞുതുടങ്ങി.

മററു യാത്രക്കാർ:– എട്ടുമണിക്കു വണ്ടി വിട്ടുമെന്നു പറഞ്ഞാണു ഞങ്ങളെ ഇതിൽ കയററിയതു്. പതിവായി കൊടുത്തിരുന്ന $1\frac{1}{2}$ രൂപയ്ക്കു പകരം രണ്ടുരൂപയും ഞങ്ങളോടു വാങ്ങി. ഇതെന്തൊരു മര്യാദയാണു്. നടക്കാൻ പാടില്ലാഞ്ഞിട്ടല്ല, വേഗം പോകേണ്ട ആവശ്യമുണ്ടു്.

ഇൻ:– ശരിയാണു്. ഞാൻ വന്നിട്ടുതന്നെ നേരമെത്രയായി. എനിക്കു് അതാവശ്യമായിട്ടു പോകേണ്ടതല്ലെ? താമസിച്ചാൽ പള്ളിക്കൂടം വിട്ടിട്ടു് അവർ പോകുമേ? ഹേ, ഡ്റൈവറെവിടെ?

ഇതുകേട്ടു് മോട്ടോർഷെഡുകൊണ്ടുതന്നെ സമയം തുലയ്ക്കുന്ന ഒരുത്തൻ "ഇനി ഇപ്പോഴെങ്ങും ഈ വണ്ടി പോകുന്നില്ല. $1\frac{1}{2}$ മണിക്കേ ഇനി ഇവക്കു സമയമുള്ളു."

ഇൻ:– അതിനിടയ്ക്കു വണ്ടിയൊന്നുമില്ലേ?

അപരിചിതൻ:– 12 മണിക്കൊന്നുണ്ടു്. അതു അവിടന്നിതുവരെ വന്നിട്ടില്ല. വന്നാലറിയാം പോകുമോന്നു്.

മററു യാത്രക്കാരിലൊരുവൻ:– വണ്ടിക്കാരും തേവിടിച്ചികളും ഒരുപോലെയാണെന്നു ഞാൻ മുമ്പേ പറഞ്ഞില്യേടൊ. ഉറുപ്പികകിട്ടണമവക്കു്. പിന്നെ കണ്ട ഭാവമില്ല.

ഇൻ:– ഹാ: ദുരിതം. ഇതിൻെറ ഡ്റൈവറെവിടെ? കണ്ഡക്ടരുമില്ല. ഡ്റൈവറുമില്ല. ചെക്കിംഗ്കാൺസ്റ്റബ്ളിനോടു ചോദിക്കാം, ഹേ വണ്ടിയെപ്പോഠം പോകും?

കാൺസ്റ്റബിഠം:– അവക്കു തോന്നുമ്പോഠം പോകും. ഞങ്ങഠംക്കറിയത്തില്ല.

ഇൻ:– പിന്നെ നിങ്ങഠംക്കെന്തറിയാം?

കാൺ:– വണ്ടിയുടെ സമയം കുറിച്ചതു ഞങ്ങളുടെ കൈവശമുണ്ടു്. ആളില്ലെങ്കിൽ ആ സമയത്തു പോകാൻ വണ്ടിക്കാരെ നിർബന്ധിക്കാൻ ഞങ്ങഠംക്കധികാരമില്ല.

ഇൻ:– ആഠം നിറയുമ്പോഠം പോകാമല്ലൊ?

കാൺ:– അതല്ല, ആഠം നിറയേ വേണം. സമയമാകേം വേണം.

ഇൻ:– കൊള്ളാം. ഇനിയെപ്പോഴാണു് സമയം?

കാൺ:– ഇനി പന്ത്രണ്ടു്, അല്ലാ ഈ വണ്ടിക്കു് ഒന്നര മണി.

ഇൻ:– ചാണ്ടപ്പിള്ളേ, താൻ പോകു. ആ ടേപ്പും റിപ്പോർട്ടുബുക്കും ഇങ്ങു തന്നേക്കു. ഒന്നര മണിക്കെങ്കിലും പോകാമോ എന്നു നോക്കട്ടെ.

ഇപ്രകാരം പറഞ്ഞു ശിപായിയെ യാത്രയാക്കിയ ഇൻസ്പെക്ടർ ചിന്താഗ്രസ്തനായി മോട്ടോറിൽതന്നെ കുറെനേരമിരുന്നു.

ഇൻസ്പെക്ടരുടെ വിചാരം:- ഹാ, കഷ്ടം! ഇതെന്തൊരു ദുരിതമാണ്. ഈ ശനിയൻവണ്ടി വിടുന്നുമില്ലല്ലൊ. ഞാൻ ഈ ഉദ്യോഗം സ്വർഗ്ഗമാണെന്നു വിചാരിച്ചിരുന്നു. ഡയറക്ടർസ്വാമിയുടെ പ്രിയശിഷ്യനായ എനിയ്ക്ക് ആണേഴ്സിന്നു ഒരു ഫഷ്ററുക്ലാസു കിട്ടാൻ ഞാൻ അദ്ദേഹത്തിൻെറ നിഴലെന്നപോലെ എന്നും കൂടെ നടന്നിട്ടുണ്ട്. അദ്ദേഹം ആശ്രിതവാത്സല്യമുള്ളയാൾതന്നെ, സംശയമില്ല. അല്ലെങ്കിൽ എനിക്ക് ഈ ജോലി കിട്ടുമായിരുന്നോ? എനിക്ക് ഈ ജോലി വേണമെന്നു പറഞ്ഞപ്പോൾ ഉടൻ തന്നില്ലേ? ഹിൽ അലവൻസു കൊണ്ടു വീട്ടുചിലവും സക്ക്യൂട്ടുകൊണ്ട് എൻെറ ചിലവും കഴിയണമെന്നു കരുതിത്തന്നെയാണ് അദ്ദേഹം എന്നെ ഈ ഡിസ്ത്രിക്കിലേക്കയച്ചത്. എന്തായാലും അദ്ദേഹം ചെയ്തതു ഗുണംതന്നെ. അദ്ദേഹമുണ്ടായിട്ടല്ലേ നമ്മുടെ മേലധികാരി സ്വന്തം ജാതിക്കാരെക്കൊണ്ടുതന്നെ ഇൻസ്പെക്ടറേററു നിറക്കണമെന്നു നിശ്ചയിച്ചിരിക്കുന്ന ആ സ്പിരിററുകാരൻ—ഞാൻ യോഗ്യനാണ് മാനേജരന്മാരെ വിഴുങ്ങുന്നയാളാണെന്നും മററും പറയുന്നത്. അന്യരാമനാമധേയശ്രവണം പോലും സഹിക്കാൻ കഴിവില്ലാതിരുന്ന ആജന്മബ്രഹ്മചാരിയായ പരശുരാമനെപ്പോലെ അന്യസ്വാമ്യൽകഷാസഹിഷ്ണുവായതുകൊണ്ടായിരിക്കണം സ്വാമി എനിക്ക് ഇതിലും വലിയ ഉദ്യോഗം തരാത്തത്. എങ്കിലും കള്ളന്മാർ ചതിച്ചല്ലൊ. അദ്ദേഹത്തെ നാടുകടത്തിയപോലെയല്ലേ വരുത്തിവച്ചത്. പകരമൊരു ആലാപിമൽകുണവും (സംസാരിക്കുന്ന മുട്ട) എന്തുചുണക്കുട്ടിയാണദ്ദേഹം. അബ്ബബ്ബടാ! എന്തു ശതമുഖരാവണപ്രതാപം! എന്തു ഫളഫളായമാനപ്രതാപം! എന്തു ചകചകായമാനചൈതന്യം. അദ്ദേഹം പെൺപള്ളിക്കൂടങ്ങളിൽ കയറിയാൽ ഷഷ്ടിപൂത്തിക്ക് ഇനി അധികകാലമില്ലെങ്കിലും "ഉന്മത്തപഞ്ചവിശതിഃ" എന്ന വാക്യം ആരും ഓക്കാതിരിക്കയില്ല. സാക്ഷാൽ ഭർഗൻെറ സംഹാരരുദ്രത്വം, സാക്ഷാൽ നരസിംഹമൂത്തിയുടെ ഭയങ്കരത്വം, സാക്ഷാൽ മഹാവിഷ്ണുവിൻെറ കരുണാസാഗരത്വം ആകാരുണ്യംകൊണ്ടു എത്ര കളഭങ്ങളല്ല (ചെറിയാനകളല്ല) എത്ര കരിവരന്മാരല്ല, എത്ര കുകീലങ്ങൾ (പവ്വതങ്ങൾ) പോലും കക്രുചങ്ങളായി (ഉമി)! ആ സംഹാരരുദ്രത്വംകൊണ്ടു എത്ര ദക്ഷന്മാരുടെ ദക്ഷതയററു. "യഥാസ്മൈ രോചതേ വിശ്വാതമേദം പരിവത്തതേ" എന്ന് കവികളെപ്പററി ആരോ പറഞ്ഞിട്ടുണ്ട്. അതു് സ്വാമിയേപ്പററിയായിരുന്നെങ്കിൽ കൂടുതൽ ശരിയാകുമായിരുന്നു. സ്വാമി വിചാരിച്ചാൽ മശകം, ഗരുഡൻ; ഗരുഡൻ, മശകം ആ

മേന്ന് പ്രഫ്സരുദ്യോഗം കൊടുത്തുകൂടെന്ന വാദിച്ച് ആ കാൎക്കോടകനെ വരുത്തിയ സ്വാമി അടുത്തനിമിഷത്തിൽ കാൎക്കോടകനെ ചവിട്ടികൊല്ലണമെന്നും ആ മേനേ തലയിൽ കയററണമെന്നും നിശ്ചയിച്ചു. എങ്കിലും കാൎക്കോടകൻെറ വിഷം ദുസ്സഹംതന്നെ. അതിനെ കലിമലമകററാൻ കെല്പുണ്ടായൊള്ളു. ഇനി ഏതു ദമയന്തിയുടെ സൌന്ദൎയ്യം കണ്ടിട്ട് ഏതു നളനാണ് കാൎക്കോടകൻ സുവൎണ്ണവസ്ത്രദാനം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നതെന്ന കണ്ടുതന്നെ അറിയണം.

പ്രകാശം. ഇനിയും വണ്ടി വിടാറായില്ലേ? (ആത്മഗതം) പ്രഥമനും തണുത്തുപോകമല്ലോ സ്വാമിയുണ്ടായിരുന്നെങ്കിൽ —

"നാനിവരാരെയും നമ്പുകിരലേൻ—
മഹാദേവനെ നമ്പുകിറേൻ"

എന്ന് ആ മി: ലക്ഷ്മണൻപിള്ളയൊരുമിച്ചു പാടാമായിരുന്നു. മഹാദേവൻ എന്നപറഞ്ഞാൽ സ്വാമിക്ക രസിക്കുലായിരിക്കാം. സ്വാമി അടുത്തില്ലല്ലൊ. സ്വാമിക്ക് വിചാരംപോലും അറിഞ്ഞുകൂടെയോ എന്താ സംശയിക്കേണ്ടിയിരിക്കുന്നു. സ്വാമിയേപ്പററിയാണു മഹാദേവൻ എന്ന പറഞ്ഞതതെന്നൊ വിചാരിച്ചതെന്നൊ വ്യാഖ്യാനിച്ചു ശരിപ്പെടുത്താം.

(തുടരും)



## അദ്ധ്യാപകപ്രേരണ.

(ഡി. ഗോവിന്ദൻകൎത്താവ്)

മനുഷ്യൻ വികാരപ്രേരിതനാണ്. ബാല്യം വികാരബഹുലവുമാണ്. വികാരങ്ങളെ അവയുടെ ഫലത്തെ തോതാക്കി സദ്വികാരങ്ങളെന്നും അസദ്വികാരങ്ങളെന്നും രണ്ടായി തിരിച്ചിരിക്കുന്നു. സദ്വികാരങ്ങളെ പോഷിപ്പിക്കേണ്ടതും അസദ്വികാരങ്ങളെ അമൎത്തേണ്ടതും അദ്ധ്യാപകന്മാരുടെ ചുമതലയാകുന്നു.

ബാലവിദ്യാൎത്ഥികൾ കൎത്തവ്യബോധമില്ലാത്തവരായിരിക്കാനാണിടയുള്ളതു്. സ്വകൃത്യം അറിയുകയും അതിനെ അനുഷ്ഠിക്കുകയും ചെ

യുന്നതിന്ന പ്രാപ്തനാക്കുകയാണല്ലൊ വിദ്യാഭ്യാസോദ്ദേശ്യം. കൃത്യമെന്തെന്നു വിവേചിച്ച് അറിയാൻ ത്രാണിയില്ലാത്ത പ്രായത്തിൽ പ്രേരണകൾക്കു വശംവദനാവുക സാധാരണമാണ്. നൽപ്രേരണകളാൽ സദാചാരങ്ങളെ പോഷിപ്പിച്ചു കൃത്യശ്രദ്ധയുണ്ടാക്കാൻ അദ്ധ്യാപകന്മാരെപ്പോലെ മററാക്കും സൌകര്യപ്പെട്ടുമെന്നു തോന്നുന്നില്ല. ഇതിലേക്കു പര്യാപ്തമായി അദ്ധ്യാപകൻ ഉപയോഗിക്കുന്ന പ്രേരണകളെ അദ്ധ്യാപകപ്രേരണയെന്നു പറയാം. കൃത്യാകൃത്യബോധമുളവായാൽ പ്രേരണയുടെ ആവശ്യമില്ല. ബാലവിദ്യാത്ഥികൾക്കു വിവേകമുണ്ടെന്നു വിചാരിക്കാൻ നിവൃത്തിയില്ല. അവരുടെ ഭാവി, ഗൃഹം, പരിതസ്ഥിതികൾ, പാഠശാല ഇവയെ ആശ്രയിച്ചു ഗുണപ്പെടുകയൊ ദൂഷിക്കപ്പെടുകയൊ ചെയ്യും.

അഞ്ചാംവയസ്സു വിദ്യാലയപ്രവേശനകാലമായി ഗണിക്കുന്നതിൽ അധികം തെററു പററുകയില്ല. അതിനകം ഗൃഹ്യങ്ങളായ പ്രേരണകളുടെ പ്രവത്തനത്താൽ അനുകൂലമൊ പ്രതികൂലമൊ അഥവാ രണ്ടുമല്ലാത്തതൊ ആയ ഒരു അവസ്ഥയിലേക്കു വിദ്യാത്ഥി ഉന്മുഖനായിരിക്കും. അശുചിത്വം, ക്രൂരകമ്മങ്ങളിൽ പ്രസക്തി, അസഭ്യസംഭാഷണം, കളവു പറയുക, മുതലായ പല ദോഷങ്ങളും കുട്ടികളിൽ കാണുന്നതു മിക്കവാറും ഗാഹ്യകപ്രേരണകളുടെ സന്താനങ്ങളായിട്ടാണ്. മാതാപിതാക്കന്മാരൊ, മററു രക്ഷകത്താക്കളൊ സ്വരക്ഷയിൽ വളത്തപ്പെടുന്നവർ ദുർവൃത്തരായി തീരണമെന്ന് ഉദ്ദേശിച്ചിരിക്കുകയില്ലല്ലൊ. പിന്നെ എന്തുകൊണ്ടാണിങ്ങനെ വരുന്നത്? സ്വന്തനടപടികളും സംഭാഷണങ്ങളും സ്വസന്താനങ്ങളിൽ ഏതുപ്രകാരം പ്രേരകങ്ങളായിത്തീരുന്നു എന്ന് അജ്ഞതകൊണ്ട് അറിയുന്നില്ലെന്നേയുള്ളു. അപ്രകാരമുള്ള രക്ഷാകത്താക്കന്മാരെ കുററപ്പെടുത്തി അദ്ധ്യാപകന്മാക്കു തൃപ്തിപ്പെടാവുന്നതല്ല.

വിദ്യാത്ഥികളിൽ പരിതസ്ഥിതികളും ശക്തിമത്തായി പ്രവത്തിക്കുന്നതാണ്. നാശോന്മുഖമായ പരിതസ്ഥിതികളിൽനിന്നു വിടുത്തി അദ്ധ്യാപനം നിവ്വഹിക്കുവാൻ ഇന്നത്തെ അദ്ധ്യാപകന്മാരാൽ സാദ്ധ്യമാണെന്നും തോന്നുന്നില്ല. എങ്കിലും ഗൃഹപരിതങ്ങളും വിപരീതങ്ങളായിരുന്നാലും കൃത്യശ്രദ്ധ—നല്ലതിലെല്ലാം അത്യാസക്തി—ഉണ്ടാക്കുന്നതിന് ഏതെല്ലാം പ്രേരനാശക്തികൾ അദ്ധ്യാപകന്മാക്കു പ്രയോഗിക്കാൻ കഴിയുമെന്നാണു ആലോചിക്കേണ്ടതു്. അതിനുമുൻപ് അദ്ധ്യാപകപ്രേരണകളെ അവ്യക്തങ്ങൾ എന്നും വ്യക്തങ്ങൾ എന്നും രണ്ടായി തിരിച്ച് അവയുടെ സാമാന്യസ്വഭാവത്തെ വിശദപ്പെടുത്തിക്കൊള്ളട്ടെ.

മററുള്ളവക്കു മറിച്ചുതോന്നത്തക്കവിധവും, എന്നാൽ ആരെ ഉദ്ദേശിച്ച് ഉപയോഗിക്കുന്നുവൊ ആ ആൾ വ്യക്തമായിഗ്രഹിക്കുംവിധവും പ്രയോഗിക്കുന്ന പ്രേരണകളാണ് അവ്യക്തപ്രേരണകൾ. അംഗവിക്ഷേപ

ങ്ങൾ, സ്വരവിശേഷങ്ങൾ, നിസ്സാരഭാവത്തിലുള്ള സംഭാഷണങ്ങൾ, ഭ്രൂചലനം, ദൃഷ്ടിവിക്ഷേപം മുതലായവ അവ്യക്തപ്രേരണകളാകുന്നു. സന്ദർഭോചിതം ഉപയോഗിച്ചാൽ വിദ്യാർത്ഥികളെ പാവകളിപ്പിക്കാൻ ഇത്തരം പ്രേരണകൾക്കു ശക്തിയുണ്ട്. തുറന്നു പറകയും പ്രവർത്തിച്ചുകാണിക്കുകയും ചെയ്യുന്നതെല്ലാം വ്യക്തപ്രേരണകളാകുന്നു. വ്യക്തങ്ങളായവയേക്കാൾ അവ്യക്തപ്രേരണകളാണു നല്ലവണ്ണം ഫലിച്ചുകണ്ടിട്ടുള്ളത്. കുറെക്കൊല്ലങ്ങൾക്കുമുൻപു മലയാളം ട്രെയിനിംഗ്സ്കൂളിനോടുചേർന്നു മിഡിൽസ്കൂൾ ഇല്ലാതിരുന്നു. അന്നത്തെ ട്രെയിനിംഗ്സ്കൂളിൽ ഒരു ഹെഡ്മാസ്റ്ററും ഒരു അസിസ്റ്റൻറും ഏതാനും അദ്ധ്യാപകവിദ്യാർത്ഥികളുംകൂടിയ ഒരു ചെറു സമുദായമുണ്ടായിരുന്നു. അദ്ധ്യാപകവിദ്യാർത്ഥികളുടെ പ്രായോഗിക പരിശീലനത്തിനു അടുത്തുള്ള മിഡിൽസ്കൂളിലെ ക്ലാസ്വിട്ടുതരികയായിരുന്നു പതിവ്. അക്കാലത്തു ട്രെയിനിംഗ്സ്കൂൾ വിദ്യാർത്ഥിയായ ഒരു ചെറുപ്പക്കാരൻ അദ്ധ്യാപകനു പ്രായോഗികപരിശീലനത്തിനു ഏഴാംക്ലാസ് ലഭിച്ചിരുന്നു. പ്രസ്തുത അദ്ധ്യാപകവിദ്യാർത്ഥിക്കു പല വിഷമതകളും സ്വകൃത്യനിർവ്വഹണത്തിനു നേരിടാതിരുന്നില്ല. അവയിൽ മുഖ്യമായതു പ്രായോഗികപരിശീലനം നടത്തിവരുന്ന സ്കൂളിലെ പ്രഥമാദ്ധ്യാപകന്റെ ചാപല്യമാണ്. ഒരുദിവസം പഠിപ്പിക്കുന്നതിനിടക്കു കുട്ടികളെ തിരിഞ്ഞുനിറുത്തി പ്രഥമാദ്ധ്യാപകൻ പൃഷ്ഠത്തിലെ ചൊറി ചിരങ്ങു പരിശോധിക്കയുണ്ടായി. ഇതിൽ അസഹിഷ്ണുവായ അദ്ധ്യാപകവിദ്യാർത്ഥി അല്പം കുണ്ഠിതഭാവത്തോടെ നില കൊള്ളുകയും, കുട്ടികളുടെ ശ്രദ്ധയെ തന്നിൽ ആകർഷിച്ചു പ്രഥമാദ്ധ്യാപകനെ പൃഷ്ഠം തിരിച്ചുകാണിച്ചതു മര്യാദകേടായിപ്പോയെന്നു അവരെ ഉൽബോധിപ്പിക്കയും ചെയ്തു. പിറേറദിവസവും പ്രഥമാദ്ധ്യാപകൻ പതിവുപരിശോധനക്കു മുതിർന്നെങ്കിലും ആരും പൃഷ്ഠം തിരിയാൻ തയാറായില്ല. പ്രഥമാദ്ധ്യാപകനെ അനുസരിക്കരുതെന്നു പറഞ്ഞില്ല. എന്നാൽ അനുസരിക്കാതിരിക്ക സംഭവിച്ചു. അദ്ധ്യാപകവിദ്യാർത്ഥിയുടെ ഉദ്ദേശ്യം ഫലിച്ചു. അവ്യക്തപ്രേരണകൾ പല ഘട്ടങ്ങളിലും ഇത്തരത്തിൽ ഫലിച്ചുകണ്ടിട്ടുണ്ട്.

അദ്ധ്യാപകപ്രേരണ ഫലിക്കണമെങ്കിൽ വിദ്യാർത്ഥികൾ അദ്ധ്യാപകനു വശഗരായിരിക്കണം. വിദ്യാർത്ഥികളെ സ്വാധീനപ്പെടുത്തുന്നതിനു സ്നേഹത്തോളം പററിയ ഔഷധം വേറെയില്ല. "സ്നേഹമുള്ളേടിക്കിൽ ഭയമുണ്ട്." എന്നൊരു പഴഞ്ചൊല്ലുണ്ടല്ലൊ. ഭയഭക്തിവിശ്വാസങ്ങളെ സ്നേഹമാകുന്ന ശൃംഖലകൊണ്ടു ബന്ധിച്ചു ദൃഢമാക്കണം. അദ്ധ്യാപകൻ സ്വന്തം കുഞ്ഞുങ്ങളെപ്പോലെ വിദ്യാർത്ഥികളെ സ്നേഹിക്കാൻ കഴിവുള്ളതായാൽ വിദ്യാർത്ഥികളിൽ അയാൾ ഉപയോഗിക്കുന്ന എല്ലാ പ്രേരണകളും

സഫലമാവും എന്നു മാത്രമല്ല അയാളുടെ അധികാരശക്തിയെ വിദ്യാൎത്ഥികളും രക്ഷാകൎത്താക്കന്മാരും ബഹുമാനിക്കുകയും യാതൊരുവിധ പരാതികളും ഉണ്ടാവാതിരിക്കയും ചെയ്യും. "കൂലിക്കുതക്ക വേല" എന്ന തോതിൽ പണിയെടുക്കുന്ന അദ്ധ്യാപകന്മാൎക്ക് വിദ്യാൎത്ഥികളെ ആത്മാൎത്ഥമായി സ്നേഹിക്കാനൊ അവരുടെ ഭയഭക്തിവിശ്വാസങ്ങൾക്കു പാത്രമാവാനൊ സാധിക്കുന്നതല്ല.

വിദ്യാൎത്ഥികളെ വശീകരിക്കുന്നതിനുള്ള വേറൊരുപകരണം ജ്ഞാനസമ്പന്നതയും അദ്ധ്യാപന ചാതുൎയ്യവുമാകുന്നു. ഏതെങ്കിലും ഒരു വിഷയത്തിൽ പ്രത്യേകവൈദഗ്ദ്ധ്യം സമ്പാദിച്ചിട്ടുള്ള അദ്ധ്യാപകന്മാരെ അതാതു വിഷയം പഠിപ്പിക്കുവാൻ ചുമതലപ്പെടുത്താറുണ്ടല്ലൊ. എന്നാൽ അവർ ഇതരവിഷയം പഠിപ്പിക്കുവാൻ പോരാത്തവരാണെന്നുണ്ടെങ്കിൽ അതൊരു വലിയ പോരായ്മതന്നെയാണ്. ഹൈസ്കൂൾ ക്ലാസുകളിൽ കണക്ക്, ചരിത്രംമുതലായവ പഠിപ്പിക്കുന്ന അദ്ധ്യാപകൻ കാഷ്വൽ അവധിയെടുക്കുന്നപക്ഷം അന്നേദിവസം ആവിഷയം പഠിപ്പിക്കാതെ ആപ്പീരിയേഡ് വിശ്രമത്തിന്നു അനുവദിക്കുന്നു. ഇതുകൊണ്ടു വിദ്യാൎത്ഥികൾ മനസ്സിലാക്കുന്നതു മററ് അദ്ധ്യാപകന്മാൎക്ക് അതേപ്പററി യാതൊന്നും അറിഞ്ഞുകൂടെന്നതല്ലേ.? അദ്ധ്യാപനം കേവലം ഒരു കൈത്തൊഴിലല്ലാത്തസ്ഥിതിക്ക് ഒരുതൊഴിലാളിക്ക് ആവശ്യമായ പരിജ്ഞാനമല്ല അദ്ധ്യാപകനുവേണ്ടത്. വാസനാനുസരണം വിദ്യാൎത്ഥികൾക്കുണ്ടാവുന്ന എല്ലാജിജ്ഞാസകളേയും ഉണൎത്തി അവരെ സംതൃപ്തരാക്കാനുള്ള സാൎവ്വലൌകികജ്ഞാനംകൊണ്ടേ അദ്ധ്യാപകൻ ബഹുമാന്യനാവൂ. ന്യായയുക്തമായ എല്ലാവിധ സംശയപ്രശ്നങ്ങൾക്കും തക്കസമാധാനം ഗുരുനാഥനിൽനിന്നു ലഭിക്കുമെന്നബോധം കുട്ടികൾക്കുണ്ടായാൽ ശിഷ്യർ വശത്താകാതെ വരുന്നതല്ല. പഠിപ്പുണ്ടായതുകൊണ്ടായില്ല; അതു അന്യനെ മനസ്സിലാക്കാനുള്ള മിടുക്കും ആവശ്യമാണ്. അദ്ധ്യാപനചാതുൎയ്യമില്ലാത്ത അദ്ധ്യപകന്മാരുടെ ഉപദേശങ്ങൾ മിക്കവാറും വനരോദനപ്രായമാണ്. പഠിപ്പുകുറഞ്ഞാലും ബോധനസാമൎത്ഥ്യംകൊണ്ടു കുറെയൊക്കെ നിലനിൽക്കാം. പഴക്കത്തിൽ ചെമ്പുതെളിയുമെന്നേയുള്ളു. പഠിപ്പിലും പഠിപ്പിക്കുന്നതിലും പടുത്വമുള്ളവരാണു ശിക്ഷകവൎയ്യന്മാരെന്നു മഹാകവി കാളിദാസനും അഭിപ്രായപ്പെട്ടിരിക്കുന്നു. ഈ രണ്ടുഗുണങ്ങളാൽ ശിഷ്യരെ മിക്കവാറും വശപ്പെടുത്താമെന്നുള്ളതു നിസ്സന്ദേഹമാകുന്നു. സ്നേഹിച്ചും ശിക്ഷാസാമൎത്ഥ്യംകൊണ്ടും വിദ്യാൎത്ഥികളെ വശപ്പെടുത്തി അവരെ കൎമ്മകുശലന്മാരും സദ്വൃത്തന്മാരും സുശീലന്മാരുമാക്കി വളൎത്തുന്നതിന് ഏതെല്ലാം പ്രേരണകളെ എങ്ങിനെയെല്ലാം പ്രയോഗിച്ചു ഫലിപ്പിക്കാമെന്നു ചുവടെ പ്രസ്താവിക്കാം.

1. മാതൃകാപ്രേരണ. ബഹുമാന്യരായവരുടെ ദൃഷ്ടാന്തം സ്വീകരിച്ചു പ്രവർത്തിക്കാനുള്ള വാസന മനുഷ്യസഹജമാകുന്നു. അദ്ധ്യാപകന്റെ മാതൃക സ്വീകരിക്കാൻ വിദ്യാർത്ഥികളും ഔത്സുക്യമുള്ളവരാണ്. എന്നാൽ സ്വവൃത്തികളെ ന്യായീകരിക്കാൻ അദ്ധ്യാപകമാതൃകയെ സൂക്ഷിച്ചു വീക്ഷിക്കുന്ന സ്വഭാവം മുന്നിട്ടുനില്ക്കുമെന്നുള്ളതിനാൽ കുട്ടികൾക്ക് അഭിലഷണീയമല്ലെന്ന് അദ്ധ്യാപകൻ ഉദ്ദേശിക്കുന്ന യാതൊന്നും തന്നിൽ നിന്നു പ്രദർശിതമാകാതെ സൂക്ഷിക്കേണ്ടതു് അദ്ദേഹത്തിന്റെ കൃത്യമാകുന്നു. ബീഡി, പൊടിമുതലായവയുടെ ഉപയോഗം നിഷിദ്ധമെന്നു വിധിച്ചിട്ട് അവ വാങ്ങാൻ വിദ്യാർത്ഥികളെ നിയോഗിക്കയും അവരുടെ മുൻപാകെ വണ്ടിക്കാളയുടെ പൃഷ്ഠംപോലെ മലിനമായ നാസാദ്വാരങ്ങളോടുകൂടിയോ ധൂമയന്ത്രംപോലെ പുകവലിച്ചുകൊണ്ടോ പ്രവേശിക്കുന്നതു പരിഹാസ്യമായിരിക്കും. ചായകുടിയുടെ ദോഷത്തെപ്പററി കൂലംകഷമായി പ്രതിപാദിച്ചശേഷം അദ്ധ്യാപകൻ ശ്രമപരിഹാരാർത്ഥം ചായവരുത്തിക്കുടിക്കുന്നതു കാണുന്ന വിദ്യാർത്ഥിയുടെ ചിത്തവൃത്തിയും ഏറെക്കുറെ ചിന്തനീയമാണല്ലോ. ചുരുക്കിപ്പറയുകയാണെങ്കിൽ വിദ്യാർത്ഥിക്കു വയ്യാത്തതു് അദ്ധ്യാപകന് അഹിതം; അവർക്കു കൂടിയേതീരു എന്നതു് അദ്ധ്യാപകനു ഹിതം എന്ന മട്ടിലുള്ള മാതൃക കാണിച്ചുകൊടുക്കേണ്ടതാണ്. ചരിത്രം, സാഹിത്യം മുതലായവ പഠിപ്പിക്കുമ്പോൾ സന്മാതൃകകളെ പ്രത്യേകം ചൂണ്ടിക്കാണിച്ചുകൊടുക്കുന്നതും മാതൃകാപ്രേരണകൾ തന്നെ.

2. മൗനപ്രേരണ. ക്ലാസ്സ് ശബ്ദായമാനമായിരിക്കുമ്പോൾ അദ്ധ്യാപകൻ കുട്ടികളോടൊപ്പമൊ അതിൽ കൂടുതലൊ ഉച്ചത്തിൽ ആക്രോശിക്കാതെ മൗനമായിരിക്കുന്നതു പലപ്പോഴും ഫലിച്ചുകണ്ടിട്ടുണ്ട്. പാഠമദ്ധ്യേ വികൃതികാണിക്കുന്നവനെ അതിൽനിന്നു പിൻതിരിക്കാൻ അവന്റെ വികൃതിത്തം താൻ കണ്ടു എന്നു മനസ്സിലാക്കുന്ന ഒരു നോട്ടം മതിയാകും. ഇതുകൊണ്ടു് അദ്ധ്യാപനത്തിനു ഭംഗം നേരിടുകയുമില്ല. തുടർച്ചയായി ദുർവൃത്തി തുടരുന്നവനോടു വെറുപ്പുനടിച്ചു മിണ്ടാതിരിക്കുന്നതും ഏറെക്കുറെ ഫലിക്കാതെ വരികയില്ല.

3. നിയമങ്ങൾമൂലമുള്ള നിയന്ത്രണം. പതിവായി പത്തുമണിക്കുമുൻപു ഹാജരാവണമെന്നും, പാഠശാലയിലെ വ്യവസ്ഥിതികൾക്കുൾപ്പെട്ടു നടക്കണമെന്നും, പ്രവൃത്തികൾക്ക് ഒരു മുറയും ക്രമവുംവേണമെന്നും മററും വിദ്യാർത്ഥികളെ സംബന്ധിച്ച പല നിയന്ത്രണങ്ങളുമുണ്ടല്ലോ. ഇവയിൽ ആവശ്യംവേണ്ടതുമാത്രം വ്യക്തമായി മുൻകൂട്ടിധരിപ്പിക്കുക; വ്യതിചലനത്തെ പ്രത്യേകം ദൃഷ്ടിവച്ച് അറിയുക; നിയമങ്ങളെ കർക്കശമാക്കാതിരിക്കുക; നിയമലംഘനത്തിന് അവസരം കൊടുക്കാതിരിക്കുക; ഇത്യാദികളെ

ല്ലാം നിയന്ത്രണാപ്രേരണകളാകുന്നു.

4. അഭിനന്ദനപ്രേരണ. അഭിനന്ദനം വാഗ്മൂലമായും പ്രവൃത്തിമൂലമായും രണ്ടുവിധമുണ്ട്. സാമത്ഥ്യത്തെപ്പററി സ്തുതിക്കുന്നതു വാങ്മൂലമായ അഭിനന്ദനമാകുന്നു. ഇതു സാധാരണ ഉപയോഗിച്ചാൽ വിദ്യാത്ഥികൾ ഗവ്വിഷ്ഠന്മാരായിത്തീരാനിടയുണ്ട്. അതിനാൽ ആളും തരവും നോക്കി അപൂവ്വമായി പ്രയോഗിക്കാനേ പാടുള്ളു. പ്രവൃത്തിമൂലമുള്ള അഭിനന്ദനം പല പ്രകാരത്തിലാവാം. ഇതിലൊന്നാണു സമ്മാനം. സംസ്കൃതത്തിലുള്ള അമ്മാനം. സമ്യക്കായ മാനമാണ് സമ്മാനമെങ്കിലും പാരിതോഷികം എന്ന അത്ഥത്തിലാണല്ലൊ ഉപയോഗിച്ചുവരുന്നത്. പണമൊ പുസ്തകമൊ ഇതരസാധനങ്ങളൊ കൊടുത്തു് അഭിനന്ദിക്കുന്നതു പ്രോത്സാഹനമാണെങ്കിലും ലാഭേച്ഛക്കു നിദാനമാകയാൽ സമ്മാനത്തെ ഉൽകൃഷ്ടമായ പ്രേരണയായി ഗണിക്കാമോ എന്നു സംശയമാണ്. ഇത്തരത്തിലല്ലാതെയും അഭിനന്ദനങ്ങൾ ഉണ്ട്. സ്തുത്യഹമായ സ്വഭാവഗുണമുള്ള വിദ്യാത്ഥിയെ വിളിച്ചു് അടുക്കൽനിറുത്തി അധ്യാപകൻ വാത്സല്യപൂവ്വം പുറത്തുതടവുക, സുസ്മേരവദനനായി കുശലം ചോദിക്കുക, ക്ലേശങ്ങളിൽ അനുഭാവം പ്രദർശിപ്പിക്കുക മുതലായവയാൽ തന്നെപ്പററി ഗുരുനാഥനു പ്രത്യേകമതിപ്പും വാത്സല്യവുമുണ്ടെന്നും, അതിനു ഹേതു തൻെറ പരിശ്രമവും സദ്വൃത്തിയുമാണെന്നും ധരിച്ചു വിദ്യാർത്ഥി പഠിത്തത്തിൽ കൂടുതൽ വ്യാപൃതനും സുശീലനും ആയിത്തീരുവാനിടയുണ്ട്. വളരെ മുരട്ടുസ്വഭാവക്കാരിലും ഈമാതിരി പ്രേരണകൾ ഫലിക്കാതിരിക്കയില്ല.

5. കളിപ്രേരണ. കളിച്ചുപഠിപ്പിക്കുകയാണു പ്രകൃത്യാ ഉള്ള അധ്യാപനം. മനുഷ്യേതരജീവികളിലും ഈമാതിരിപാഠങ്ങളുടെ പരിശീലനം സൂക്ഷിച്ചാൽ വീക്ഷിക്കാവുന്നതാണ്. പൂച്ചക്കുട്ടികൾ തള്ളപ്പൂച്ചയുമായി കളിക്കുന്നതു മെൽഎലിയെ പിടിക്കാനുള്ള പരിശീലനമത്രെ. വിനോദപ്രദങ്ങളായ അഭ്യസനങ്ങളിൽ അശേഷം മുഷിവില്ലാത്ത വിദ്യാത്ഥികൾ, കായ്യമായി അല്പം ക്ലേശം സഹിക്കുവാൻ സാധാരണ വൈമനസ്യം പ്രദർശിപ്പിക്കുന്നു. അധ്യാപകൻ കുട്ടികളുമായി കളിച്ചു് അവരെ പ്രവൃത്തിസാമത്ഥ്യമുള്ളവരാക്കാൻ ശ്രമിക്കുന്നതു പലപ്രകാരത്തിൽ പ്രയോജനകരമാണ്. അല്പം വിനോദമാകുന്ന വെൺകളിപൂശി എല്ലാപാഠങ്ങളേയും മിനുസപ്പെടുത്താൻ കുശലിയായ അധ്യാപകനു സാധിക്കും. ക്ലാസ്സ് ആനന്ദരംഗമാകണം. വ്യാമോഹക്കളമാകരുത്.

6. അനുകൂലപ്രേരണ. അദ്ധ്യാപകൻെറ ആനുകൂല്യം എല്ലായ്പോഴും തങ്ങൾക്കുണ്ടെന്ന ബോധം കുട്ടികൾക്കുണ്ടാവണം. തന്മൂലം അ

വർ ദുർവ്യാപാരങ്ങളിൽനിന്ന് ഒഴിയുന്നതിനും അഭിനന്ദനാർഹമായ ഏതു സാഹസത്തിലും ഏർപ്പെട്ടവാൻ ക്രൂസലില്ലാത്തവരായിത്തീരുന്നതിനും ഇട യുണ്ട്. എന്നാൽ ദുർന്നയങ്ങളിലും ദുർമ്മോഹങ്ങളിലും സർവാത്മനാ തനി ക്കു വെറുപ്പാണെന്ന് അദ്ധ്യാപകൻ വിദ്യാർത്ഥികളെ മനസ്സിലാക്കുകയും ആവശ്യമാകുന്നു.

വിദ്യാഭ്യാസമെന്നതു പാഠ്യപുസ്തകങ്ങളെ ഉരുക്കഴിച്ചു പരീക്ഷാപ്ര ശ്നങ്ങൾക്കുത്തരമെഴുതി ജയിക്കുകയല്ലെന്നും കായികവും മാനസികവും സാ ന്മാർഗ്ഗികവുമായ ഗുണങ്ങളുടെ പോഷണമാണെന്നും ധരിച്ച് അതിനു ചുമതലക്കാരനായ അദ്ധ്യാപകൻ, സ്വശിഷ്യരിൽ ഉണ്ടാവണമെന്നുദ്ദേശി ക്കുന്ന നന്മകളെ താൻ വേണ്ടപോലെ ആർജ്ജിച്ച്, ഭയവും, വേദനയും, അ പമാനവും ഉണ്ടാക്കുന്ന ശിക്ഷകളെ നിശ്ശേഷം വർജ്ജിച്ചു സ്വച്ഛമായ സ്വ ച്ഛായയെത്തന്നെ വിദ്യാർത്ഥികളാകുന്ന മുകുരങ്ങളിൽ പ്രതിഫലിപ്പിക്കേ ണ്ടതാണ്. ഇതാണ് അദ്ധ്യാപകപ്രേരണകളുടെ പരമസാദ്ധ്യം.



## ഹാംലററ്.

(ഷെക്സ്പിയരുടെ നാടകത്തിൽനിന്നും ഗദ്യസംഗ്രഹം)

II

(ആർ. ഈശ്വരപിള്ള ബി. എ.)

അവൾ ഒരിക്കൽ ഉൽകൃഷ്ടവും അനവദ്യവും ആയിരുന്നതും ഇ പ്പോൾ അയാളെ പീഡിപ്പിക്കുന്ന മനോവ്യഥകൊണ്ടു ക്ഷീണംഭവിച്ചതും ആയ അദ്ദേഹത്തിൻെറ ബുദ്ധിശക്തിയെ യഥാർത്ഥസ്ഥിതിയിൽ മധുരമാ യ ശബ്ദം പുറപ്പെട്ടവിക്കുന്നതിന് ശക്തിയുള്ളതും എന്നാൽ ബലംപ്രയോ ഗിച്ച് കിലുക്കിയാൽ അപസ്വരം ഉത്ഭവിപ്പിക്കുന്നതുമായ മണികളോട് ഉ പമിച്ചു.

പിതൃവധപ്രതിക്രിയയായി ഗൗരവമേറിയ വിഷയത്തിൽ ബദ്ധശ്ര ദ്ധനായിരുന്ന രാജകുമാരനിൽ മൂഢമായ പ്രേമവികാരം അങ്കുരിക്കുന്നത് അല്പം അസംഭാവ്യമാണ്. എങ്കിലും ഒഫീലിയായെക്കുറിച്ചുള്ള പ്രേമവി

കാരണങ്ങൾ അദ്ദേഹത്തിൻെറ ഉള്ളിൽ ഇടയ്ക്കിടയ്ക്ക് സ്ഫുരിച്ചുകൊണ്ടിരുന്നു. ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ ഒന്നിൽ ആ യുവതിയോടുള്ള തൻെറ പെരുമാററം അല്പം നിഷ്ഠൂരമായിപ്പോയി എന്നു വിചാരിച്ച് അദ്ദേഹം അവൾക്ക് ഒരു സന്ദേശം അയച്ചു. ഈ എഴുത്തിൽ അദ്ദേഹത്തിൻെറ പ്രേമത്തിൻെറ തീക്ഷ്ണതയെ സൂചിപ്പിക്കുന്നവയും അദ്ദേഹത്തിന് ഉണ്ടെന്നു നടിക്കുന്ന ഭ്രാന്തിന് അനുരൂപങ്ങളുമായ വാക്കുകൾ ധാരാളം പ്രയോഗിച്ചിരുന്നു. ഇതിൽനിന്നും രാജകുമാരൻെറ ഹൃദയാന്തർഭാഗത്തിൽ നിർവ്യാജമായ സ്നേഹം കിടപ്പുണ്ടെന്ന് ആ മാന്യയുവതിക്ക് അറിയാൻ കഴിഞ്ഞു.

"നക്ഷത്രങ്ങൾ അഗ്നിഗോളങ്ങളാണെന്നും സൂര്യൻ ചലിക്കുന്നുവെന്നും സത്യം അനൃതവാദിയാണെന്നും നീ സംശയിച്ചാലും ഞാൻ നിന്നെ സ്നേഹിക്കുന്നുവെന്നുള്ള കാര്യത്തിൽ ഒട്ടും സംശയം വേണ്ട" എന്ന് ആ എഴുത്തിൽ എഴുതിയിരുന്നു. ഈ എഴുത്തിനെ അവൾ അജ്ഞാനുസരണം പിതാവിനെക്കാണിച്ചു. ഇതിനും പുറമേ അപ്പോഴപ്പോൾ ഉണ്ടായിട്ടുള്ള ഹാംലററിൻെറ പ്രേമസൂചകങ്ങളായ അഭിപ്രായങ്ങളേയും അവൾ പിതാവിനെ അറിയിച്ചു. പിതാവായ 'പൊളോണിയസ്സ്' ഈ വർത്തമാനം രാജാവിനേയും രാജ്ഞിയേയും അറിയിക്കേണ്ടതു് തൻെറ ചുമതലയാണെന്നു വിചാരിച്ച് അപ്രകാരം ചെയ്തു. രാജാവും രാജ്ഞിയും രാജകുമാരൻെറ ഭ്രാന്തിനുള്ള പ്രധാനകാരണം ഇതാണെന്നു ശങ്കിച്ചു. ഒഫീലിയായുടെ സൗന്ദര്യം ആയിരിക്കാം രാജകുമാരൻെറ ചിത്തഭ്രമത്തിനുള്ള ഹേതു എന്നു വിചാരിച്ച രാജ്ഞി അവളുടെ സൽഗുണങ്ങൾ രാജകുമാരൻെറ ഉന്മാദത്തെ ശമിപ്പിച്ചു പൂർവ്വസ്ഥിതിയിൽ ആക്കുമെന്നു ആശിച്ചു. എന്നാൽ ഹാംലററിൻെറ അസ്വാസ്ഥ്യത്തിൻെറ കാരണം രാജ്ഞിവിചാരിച്ചതിൽനിന്നും വളരെ വ്യത്യസ്ഥമായിരുന്നു അതു് ഇപ്രകാരം ശമിപ്പിക്കത്തക്കതുമല്ലായിരുന്നു. രാജകുമാരനു പ്രത്യക്ഷമായ പിതാവിൻെറ പ്രേതം ഇപ്പോഴും അദ്ദേഹത്തിൻെറ മനോരാജ്യത്തിൽ അധിവസിച്ചിരുന്നു. രാജാവിൻെറ വധത്തിന് പ്രതികാരം ചെയ്യണമെന്നുള്ള പ്രേതത്തിൻെറ ഗൗരവമേറിയ ആജ്ഞ അതു് നിർവ്വഹിക്കപ്പെടുന്നതുവരെ അദ്ദേഹത്തിനു സൈ്വരം നൽകിയില്ല. ഈ വിഷയത്തിൽ താൻ കാണിക്കുന്ന വിളംബനം ഒരു മഹാപാപമാണെന്നും പിതാവിൻെറ ആജ്ഞയെ ലംഘിക്കുകയാണെന്നും അദ്ദേഹത്തിനു തോന്നി. എന്നാൽ സദാ പട്ടാളക്കാരാൽ സുരക്ഷിതനായിരുന്ന രാജാവിനെ വധിക്കുന്നതു് അത്ര സുകരമല്ലായിരുന്നു. എന്നുതന്നെയല്ല തൻെറ മാതാവായ രാജ്ഞിയുടെ സാന്നിദ്ധ്യം അദ്ദേഹത്തിന് അപ്രതിഹതമായ ഒരു പ്രതിബന്ധമായിരുന്നു. ഇതിനുംപുറമെ തൻെറ രാജ്യാപഹാരി, തൻെറ മാതാവിൻെറ ഭർത്താവാണെന്നുള്ള സംഗതിയും അദ്ദേ

ഹത്തിനെ ഒട്ടധികം വേദനപ്പെടുത്തുകയും അദ്ദേഹത്തിന്റെ ഉദ്ദേശ്യത്തിന്റെ നിശിതത്വത്തെ ഏറെക്കുറെ ക്ഷയിപ്പിക്കുകയും ചെയ്തു. സമസ്തസൃഷ്ടങ്ങളിൽ ഒരുത്തനെ വധിക്കുക എന്നുള്ളതുതന്നെ പ്രകൃത്യാ ശാന്തനായ ഹാംലെററിനു ദുസ്സഹവും മനസ്സിനു വളരെ വെറുപ്പുള്ളതുമായ ഒരു സംഗതിയായിരുന്നു. ദീർഘമായ വിഷാദവും ദുഃഖവും അദ്ദേഹത്തിൽ ഒരുമാതിരി ചാഞ്ചല്യവും അസ്ഥിരതയും ജനിപ്പിക്കുകയും ആവക കഠിനപ്രവൃത്തി ചെയ്യുന്നതിൽ അദ്ദേഹത്തിനു വൈമുഖ്യമുണ്ടാക്കുകയും ചെയ്തു. ഇതുകൂടാതെ താൻകണ്ട പ്രേതം തന്റെ അച്ഛന്റേതുതന്നെയാണൊ എന്നും അതോ കാമരൂപിണിയായ വല്ല പിശാചും തന്റെ അച്ഛന്റെ വേഷം ധരിച്ചുവന്ന് ഈ ദയനീയാവസ്ഥതന്നെ തരം എന്നോർത്ത് വധമാകുന്ന കഠിനപ്രവൃത്തിചെയ്യുന്നതിനു തന്നെ പ്രേരിപ്പിക്കുകയല്ലേ എന്നും അദ്ദേഹത്തിനു സംശയമില്ലാതിരുന്നില്ല. അതുകൊണ്ടു കേവലം ഒരു വിഭ്രാന്തിമാത്രം ആയിരിക്കാനിടയുള്ള പ്രേതദർശനത്തെ അടിസ്ഥാനമാക്കി പ്രപ്രവൃത്തിക്കുന്നതു് അയുക്തമാണെന്നു് അയാൾ നിശ്ചയിച്ചു.

ഹാംലെററ് ഇപ്രകാരമുള്ള അസ്ഥിരചിത്തതയോടുകൂടി പ്രവൃത്തിക്കുമ്പോൾ ഒരുകൂട്ടം നാടകക്കാർ രാജധാനിയിൽ വന്നുചേർന്നു. ഇവർ അദ്ദേഹത്തിനു മുമ്പുതന്നെ സുപരിചിതന്മാരായിരുന്നു. പ്രത്യേകിച്ചും അവരിൽ ഒരാൾ 'ട്രോയി'ലെ രാജാവായ 'പ്രയ' മിന്റെ മരണത്തേയും അദ്ദേഹത്തിന്റെ രാജ്ഞിയായ 'ഹെക്യൂബാ'യുടെ വ്യസനത്തേയും വർണ്ണിക്കുന്ന ദുഃഖാത്മകമായ ഘട്ടം വിസ്തരിക്കുന്നതുകേട്ട് ഹാംലെററിനു വളരെ രസം തോന്നിയിരുന്നു. അതുകൊണ്ട് ഹാംലെററ് തന്റെ പഴയസ്നേഹിതന്മാരായ നാടകക്കാർക്കു സ്വാഗതമരുളുകയും ആ വിദഗ്ദ്ധനടനോട് ആ ഭാഗം ഒന്നുകൂടി അഭിനയിച്ചുകാണിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. ഈ അപേക്ഷയനുസരിച്ചു സമർത്ഥനായ നടൻ ആ ഭാഗം ഒന്നുകൂടി അഭിനയിച്ചു. വൃദ്ധനായ രാജാവിന്റെ വധം, നഗരദഹനം, ജനങ്ങളുടെ നാശം അതിനിടയിൽ പണ്ട് രാജകീയവസനം ധരിച്ചിരുന്ന അരയിൽ ഒരു വിരിപ്പും, കിരീടം ധരിച്ചിരുന്ന തലയിൽ ഒരു വസ്ത്രഖണ്ഡവും മാത്രം ധരിച്ച് രാജ്ഞി പരിഭ്രമിച്ചു ഓടുന്നതും, എല്ലാം യഥാർത്ഥസംഭവങ്ങൾപോലെ രംഗത്തിൽ അഭിനയിച്ചതിനാൽ കാണികൾ പൊട്ടിക്കരയുകയും നടൻതന്നെ കണ്ണുനീർ തൂകുകയും ഗൽഗദാക്ഷരത്തിൽ സംസാരിക്കുകയും ചെയ്തതായിക്കണ്ടു. ഈ സന്ദർഭത്തിൽ ഹാംലെററ് ഇപ്രകാരം വിചാരിച്ചു. "ഇങ്ങനെ കല്പിതമായ ഒരു കഥയുടെ അഭിനയത്തിൽ നടൻതന്നെ, ഒരിക്കലും കണ്ടിട്ടില്ലാത്തതും അനേകശതാബ്ദങ്ങൾക്കു മുമ്പ് മരിച്ചതും ആയ ഹെക്യൂബാക്ക് വേണ്ടി ദുഃഖിക്കുകയും, കണ്ണുനീർ തൂകുകയും, ചെയ്യാമെങ്കിൽ യഥാ

ത്ഥത്തിൽ രാജാവായ പ്രിയപിതാവിൻെറ വധത്തിൽ ദുഃഖത്തിനും കോ
പത്തിനും അവകാശമുള്ള ഞാൻ ഇക്കാലം ഒക്കെയും പ്രതിക്രിയ ചെയ്യാ
തെ സർവ്വം വിസ്മരിച്ച് നിദ്രചെയ്യുന്നതു് എത്രമാത്രം നിന്ദ്യമായ അല
സതയാണ്. ഘാതകന്മാർ നാടകം കണ്ടുകൊണ്ടിരിക്കുമ്പോൾ നടൻെറ
അഭിനയവൈശിഷ്ട്യംകൊണ്ട് ജാതനിർവ്വേദരായി പരസ്യമായി അവർ
ചെയ്തിട്ടുള്ള ദുഷ്കർമ്മത്തെ സമ്മതിച്ചതായി ഞാൻ കേട്ടിട്ടുണ്ട്. എന്തു
കൊണ്ടെന്നാൽ കൊലപാതകം അതിനു നാക്കില്ലെങ്കിലും അത്ഭുതകരമാ
യ മറെറാരവയവം മുഖേന സംസാരിക്കും. അതിനാൽ ഈ നടന്മാരെ
ക്കൊണ്ട് എൻെറ അച്ഛൻെറ വധത്തിനോടു സാമ്യമുള്ള ഒരു കഥയെ
പിതൃവ്യൻെറ മുമ്പിൽവച്ച് അഭിനയിപ്പിക്കണം. അഭിനയസന്ദർഭത്തിൽ
രാജാവിൻെറ മുഖഭാവം ഞാൻ നല്ലവണ്ണം സൂക്ഷിക്കും. ഞാൻ രാജാവി
ൻെറ ഹൃദയവികാരത്തെ പരീക്ഷിക്കും. അദ്ദേഹത്തിൻെറ മുഖഭാവം മാ
റുന്നെങ്കിൽ പിന്നത്തെ പ്രവൃത്തിമാർഗ്ഗം എനിക്കറിയാം. അതുകൊണ്ട്
നാടകംതന്നെയാണു രാജാവിൻെറ മനസ്സാക്ഷിയുടെ ശുദ്ധാശുദ്ധത ഗ്രഹി
ക്കുന്നതിനുള്ള മാർഗ്ഗം."

രാജകുമാരൻെറ അസ്വാസ്ഥ്യത്തിൻെറ കാരണം എന്താണെന്ന്
അറിയാൻ രാജാവിന് വളരെ ഉൽകണ്ഠയുണ്ടായിരുന്നു. ഇതിനായിട്ട് ഇ
ദ്ദേഹം പല വഴിയും നോക്കിയിട്ടും ഫലമുണ്ടായിട്ടില്ല. ഒടുക്കം ഒഫീലിയാ
യോടുള്ള അനുരാഗമായിരിക്കുമൊ ഈ അസ്വാസ്ഥ്യത്തിനു കാരണം എ
ന്നു ശങ്കിച്ച് അതു് പരീക്ഷിക്കാൻ നിശ്ചയിച്ചു. ആ യുവതിയുടെ പിതാ
വായ പൊളോണിയസ്സും ഈ അഭിപ്രായക്കാരനായിരുന്നു. അതുകൊണ്ട്
ഒഫീലിയായും രാജകുമാരനുമായിട്ട് രഹസ്യമായി കണ്ടുമുട്ടുന്നതിന് ഒരു സ
ന്ദർഭമുണ്ടാക്കണമെന്ന് തീർച്ചയാക്കി അവർ അവളെ ആളയച്ചുവരുത്തി ചി
ല ഉപദേശങ്ങൾ നൽകി. പിന്നീട് രാജകുമാരന് ആളയച്ചു. ഒഫീലിയാ
യെ ഒരു പുസ്തകം വായിച്ചുകൊണ്ട് ഇരിക്കാനായിട്ട് അവർ ഏർപ്പാടുചെ
യ്തു. ഇത്രയും കഴിഞ്ഞു രാജാവും പൊളോണിയസ്സും ഒരു മറക്കു പിന്നിൽ ഒ
ളിച്ചിരുന്നു. ഹാംലററ് ഇപ്രകാരമുള്ള ഒരാത്മഗതത്തോടുകൂടിയാണു വന്നു
ചേർന്നതു്. "ഇരിക്കയൊ ഉത്തമം, മരിക്കയൊ ഉത്തമം എന്നാണ് എനി
ക്ക് ഇപ്പോൾ നേരിട്ടിട്ടുള്ള സംശയം. ദൈവദുർവ്വിപാകം നിമിത്തം നേരി
ട്ടുകൊണ്ടിരിക്കുന്ന തീവ്രവേദനകളെയും ശല്യങ്ങളെയും ക്ഷമയോടുകൂടി സ
ഹിച്ചുകൊണ്ടിരിക്കുകയോ അതോ വിപൽസമൂഹത്തോട് മല്ലിട്ട് അവയെ
അവസാനിപ്പിക്കയൊ മഹാമനസ്കതയുടെ ഉത്തമലക്ഷണമെന്നു സം
ശയമായിരിക്കുന്നു. മരിക്കുകയെന്നുവച്ചാൽ ദീർഘമായ ഗാഢനിദ്രയെ അ
വലംബിക്കുകയെന്നല്ലാതെ അതിലധികമായി മറെറാന്നുമില്ല. ഈ നിദ്ര

കൊണ്ടു തലവേദനയും എന്നുവേണ്ട മനുഷ്യശരീരത്തിനു സഹജങ്ങളായ അസംഖ്യം രോഗങ്ങളും ദോഷങ്ങളും ശമിക്കുമെന്നു തീർച്ചയാണെങ്കിൽ അതു് അഭ്യർത്ഥനീയമായ കൈവല്യംതന്നെയാണു്. മരിക്കുക അല്ലെങ്കിൽ ഉറങ്ങുക എന്നുള്ളതു് നല്ലതുതന്നെ. പക്ഷെ ആ ഉറക്കത്തിൽ വല്ല സ്വപ്നവുമുണ്ടായി എന്നുവരാം. ഇതാണു് ദുർഘടം. എന്തുകൊണ്ടെന്നാൽ ഈ മരണനിദ്രയിൽ ഈ നശ്വരമായ പാശമോചനം ചെയ്തതിനു് ശേഷം വല്ല സ്വപ്നവും ഉണ്ടായേക്കാമെന്നുള്ള സംഗതി നമ്മെ ചിന്താഭയാകുലന്മാരാക്കിത്തീർക്കുന്നു. ഈ സംഗതിയാണു് വിപത്തുകൾക്കു് ദീർഘായുസ്സ് നൽകുന്നതു്. എന്തുകൊണ്ടെന്നാൽ ഒരു ചെറിയ കത്തിയുടെമാത്രം സഹായംകൊണ്ടു് നിർവൃതി സമ്പാദിക്കാമെന്നുണ്ടെങ്കിൽ, ആരെങ്കിലും കാലത്തിന്റെ താഡനങ്ങളും നിന്ദനവും ഖലന്റെ അനീതിയും ഗർവിഷ്ഠന്റെ ഗർഹണവും, നീതിയുടെ വിളംബനവും നിരാകരിക്കപ്പെട്ട പ്രേമജന്യമായ ദുഃഖവും, ഉദ്യോഗസ്ഥന്റെ അധികാരപ്രമത്തതയും അയോഗ്യന്മാരിൽനിന്നും സത്തുക്കൾക്കു്, ലഭിക്കുന്ന അപമാനവും സഹിച്ചു് ലോകത്തിൽ ജീവിച്ചിരിക്കുമോ? മരണാനന്തരം (വേറെ വിധത്തിൽപറയുന്നതായാൽ ഏതൊരധ്വഗനും ഒരിക്കൽ പോയാൽപിന്നെ തിരിച്ചുവരാത്തതായ ആ അസംവിജ്ഞാതരാജ്യത്തിൽ) എന്താണു് സംഭവിക്കാൻ പോകുന്നതെന്നുള്ള ഭയം മനസ്സിനു് ചാഞ്ചല്യം നൽകുകയും ബുദ്ധിയെ ഭ്രമിപ്പിക്കുകയും ചെയ്യുന്നു. ഇതുകൂടാതെ അജ്ഞാതങ്ങളായ വിപത്തുകളിലേക്കു ചാടുന്നതിനേക്കാൾ ഇപ്പോൾ നമുക്കുള്ളവയും നിശ്ചിതങ്ങളുമായ ഉപദ്രവങ്ങളെ സഹിക്കുകയാണു നല്ലതെന്നു നമുക്കു് ഉപദേശം തരികയും ചെയ്യുന്നു. ഇപ്രകാരം അല്ലായിരുന്നുവെങ്കിൽ ലോകത്തിൽകിടന്നു് ദുസ്സഹങ്ങളായ കഷ്ടതകൾ അനുഭവിച്ചും ഭാരം വഹിച്ചു തളർന്നും ജീവിക്കുന്നതിനു് ആർക്കെങ്കിലും മനസ്സ് വരുമോ? ഇങ്ങിനെയാണു നമ്മുടെ മനസ്സാക്ഷിതന്നെ നമ്മെ ഭീരുക്കളാക്കിത്തീർക്കുന്നതു്. ഇപ്രകാരം ധൈര്യത്തിന്റെ സഹജവർണ്ണം ചിന്തയുടെ പാണ്ഡുത്വംകൊണ്ടു ദൂഷിക്കപ്പെടുന്നു. ഇപ്രകാരം സാരങ്ങളും ഗൗരവമേറിയവയും ആയ പ്രാരംഭങ്ങൾ വിഹിതമാർഗ്ഗം വിട്ടു വക്രഗതിയെ അവലംബിച്ചു് 'പ്രവർത്തി' എന്നുള്ള പേരിനു് അനർഹങ്ങളായി ഭവിക്കുന്നു." ആത്മഗതത്തിൽനിന്നും വിരമിച്ചപ്പോൾ ഹാംലറ്റ് പുസ്തകപാരായ ചെയ്തുകൊണ്ടിരുന്ന ഒഫീലിയായെകണ്ടു.

ഹാം:- സുമുഖിയായ ഒഫീലിയായൊ? നീ നിന്റെ പ്രാർത്ഥനകളിൽ
 എന്റെ പാപങ്ങളെക്കൂടി ഓർമ്മിക്കണേ.

ഒഫീ:- സ്വാമിൻ! അവിടയ്ക്കു് ഇത്രനാളും സുഖംതന്നെയായിരുന്നോ?

ഹാം:- സുഖംതന്നെയായിരുന്നു. ഞാൻ നിന്നോടു് നന്ദിപറയുന്നു.

ഒഫീലിയാ:- പ്രഭോ! അങ്ങേയ്ക്കു മടക്കിത്തരണമെന്നു ഞാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന ചില സ്മാരകങ്ങൾ എൻെറ കൈവശമുണ്ട്. ദയവു ചെയ്തു അവയെ തിരികെ സ്വീകരിക്കണം.

ഹാം:- ഇല്ല ഞാനൊന്നും നിനക്കു തന്നിട്ടില്ല.

ഒഫീ:- സ്വാമിൻ അങ്ങു തന്നിട്ടുണ്ടെന്ന് അങ്ങേയ്ക്കു നല്ലപോലെ അറിയാമല്ലോ. അവയോടുകൂടെ സ്നേഹസൂചകവും അവയെക്കാൾ വിലകൂടുന്നതുമായ വാക്കുകൾകൂടി തന്നിട്ടുണ്ട്. എന്നാൽ അവയ്ക്ക് ഇപ്പോൾ വിലകുറഞ്ഞതുനിമിത്തം ആ സ്മാരകങ്ങളെ തിരികെ എടുത്തുകൊള്ളണം. എന്തുകൊണ്ടെന്നാൽ ദാതാക്കൾ ദയവില്ലാത്തവരായിത്തീരുമ്പോൾ വിലയേറിയ ദാനങ്ങളും ഉൽകൃഷ്ടമനസ്സിനു കേവലം വിലയില്ലാത്തവയായിത്തീരുന്നു. ഇതാ വാങ്ങിക്കൊൾക.

ഹാം- ഓ നീ ഒരു വലിയ സത്യവതിതന്നെ. നീ സുമുഖിയാണൊ?

ഒഫീ:- സൗമുഖ്യവും സത്യസന്ധതയും തമ്മിൽ വളരെ യോജിപ്പുണ്ട്.

ഹാം:- ഇതു വിപരീതാർത്ഥം ധ്വനിപ്പിക്കുന്ന ഒരു വാചകമായിരിക്കുന്നു. എന്നാൽ ഇപ്പോൾ അതു വാസ്തവമായി പരിണമിച്ചു. ഞാൻ ഒരിക്കൽ നിന്നെ യഥാർത്ഥത്തിൽ സ്നേഹിച്ചിരുന്നു.

ഒഫീ:- വാസ്തവത്തിൽ അങ്ങ് എന്നെ അപ്രകാരമാണു വിശ്വസിപ്പിച്ചിരുന്നത്.

ഹാം:- നീ എന്നെ വിശ്വസിക്കേണ്ടിയില്ലായിരുന്നു. ഞാൻ നിന്നെ ഒരിക്കലും സ്നേഹിച്ചിട്ടില്ല.

ഒഫീ:- എന്നാൽ ഞാൻ വഞ്ചിക്കപ്പെട്ടു.

ഹാം:- നീ ഒരു കന്യാസ്ത്രീമഠത്തിലേക്കു പൊയ്ക്കൊൾക. വെറുതെ പാപികളെ ജനിപ്പിക്കേണ്ട. നിൻെറ അച്ഛനെവിടെ?

ഒഫീ:- സ്വാമിൻ! അദ്ദേഹം വീട്ടിൽതന്നെയുണ്ട്.

ഹാം- എന്നാൽ അയാളെ വീട്ടിൽതന്നെയിട്ടു കതകടക്കണം. അയാളുടെ വിഡ്ഢിത്വം മുഴുവനും വേറെ ആരും അറിയുകയില്ലല്ലൊ. ഇതാ ഞാൻ പോകുന്നു.

ഒഫീ:- ദൈവംതന്നെ അദ്ദേഹത്തിൻെറ ഭ്രാന്തു ശമിപ്പിക്കട്ടെ. എത്ര ഉൽകൃഷ്ടമായ ഒരു മനസ്സാണ് ഇവിടെ ഭ്രംശിക്കപ്പെട്ടതു്. രാജസേവൻെറ ജിഹ്വയും, ഭടൻെറ ഖഡ്ഗവും, വിദ്വാൻെറ ദൃഷ്ടിയും ഇവിടെ നഷ്ടപ്പെട്ടുപോയി. എന്നുതന്നെയല്ലാ ഈ രാജ്യത്തിൻെറ ആ

ശാങ്കാവും സദാചാരത്തിന്റെ ദർപ്പണവും, ആകൃതിയുടെ ആദർശവും നിരീക്ഷകന്മാരുടെ നിരീക്ഷണവിഷയവും എല്ലാം നശിച്ചു. അദ്ദേഹത്തിന്റെ മധുരപ്രതിജ്ഞകളെ ആസ്വദിച്ച ഞാൻ സ്ത്രീകളിൽ വച്ച് എത്രയോ പാപിയും ഹീനയുമാണ്. ഇതാ ഞാനിപ്പോൾ ഉൽകൃഷ്ടവും മഹത്തുമായ ബുദ്ധി, അപശബ്ദം പുറപ്പെടുവിക്കുന്ന മധുരസ്വരങ്ങളോടുകൂടിയ മണികളെപ്പോലെ കാണുന്നു. ആ നിസ്തുല്യമായ ആകൃതിയും യൗവനത്തിന്റെ ശോഭയും ഉന്മാദത്താൽ ഹനിക്കപ്പെട്ടു. കഷ്ടം! ഞാൻ കണ്ടതു കാണുന്നതിനും കണ്ടുകഴിഞ്ഞതിനെ കണ്ടതിനും ഇപ്പോൾ കാണുന്നതിനെ കാണുന്നതിനും എന്തു പാപം ചെയ്തു

ഈ സംഭവങ്ങൾ ഒക്കെയും കണ്ടുകൊണ്ടിരുന്ന രാജാവും പൊളോണിയസ്സും രാജകുമാരന്റെ ഉന്മാദത്തിനുള്ള കാരണം അനുരാഗമല്ലെന്നു തീർച്ചയാക്കി. രാജകുമാരനെ ഇപ്രകാരം നിയന്ത്രണം കൂടാതെ വിട്ടേക്കുന്നതു് അപായകരമാണെന്നു കരുതി കുടിശ്ശികയുള്ള കപ്പം ഈടാക്കുന്നതിന് എന്നുള്ള വ്യാജേന രാജകുമാരനെ ഇംഗ്ലണ്ടിലേക്ക് അയക്കണമെന്നു തീർച്ചയാക്കി. ഇതിനും പുറമെ സമുദ്രസഞ്ചാരവും, രാജ്യസന്ദർശനവും, വിവിധങ്ങളായ കാഴ്ചകളും അദ്ദേഹത്തിന്റെ ഹൃദയത്തെ ബാധിച്ചിരുന്ന—ശല്യത്തെ ദൂരീകരിക്കാൻ ഇടയുണ്ടെന്നും വിചാരിച്ചു രാജാവു മന്ത്രിയോട് അഭിപ്രായം ചോദിച്ചു. മന്ത്രിയും അതിനനുകൂലിച്ചു. വലിയ ആളുകളിൽ കാണുന്ന ഭ്രാന്തു് അനിയന്ത്രിതമായി വിട്ടേക്കാൻ പാടുള്ളതല്ലല്ലൊ.

ഇതിനുശേഷം രാജകുമാരൻ സന്ദർഭോചിതമായ ഒരു കഥയുണ്ടാക്കി രാജാവിന്റേയും രാജ്ഞിയുടേയും സന്നിധിയിൽവച്ച് അഭിനയിച്ചു ഫലിപ്പിക്കുന്നതിന് വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു. നാടകത്തിലെ ഇതിവൃത്തം ഇപ്രകാരമായിരുന്നു. "വീയന്നാരാജ്യത്തു ഒരു പ്രഭുവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പേരു് 'ഗൺസാഗൊ' എന്നും ഭാര്യയുടെ പേരു് 'ബാപ്റ്റിസ്റ്റാ' എന്നുമായിരുന്നു. ഒരുദിവസം പ്രഭു തന്റെ ഉദ്യാനത്തിൽ കിടന്നുറങ്ങുമ്പോൾ തന്റെ അടുത്ത ബന്ധുവായ 'ലൂഷ്യാനസ്സ്' എന്നയാൾ അദ്ദേഹത്തിന്റെ ചെവിയിൽ വിഷച്ചെടിയുടെ നീരൊഴിച്ചു വധിച്ചു. ഏറെത്താമസിയാതെ 'ലൂഷ്യാനസ്സ്' 'ബാപ്റ്റിസ്റ്റാ'യെ തന്റെ പത്നിയായി സ്വീകരിക്കുകയും ചെയ്തു. ഈ നാടകം അഭിനയിച്ചസമയം രാജാവും രാജ്ഞിയും, രാജസേവകന്മാരും അവിടെ സന്നിഹിതരായിരുന്നു. രാജാവ് ഹാംലററിന്റെ ഗൂഢോദ്ദേശ്യം ഒട്ടുംതന്നെ അറിഞ്ഞിരുന്നില്ല. ഹാംലററ് രാജാവിന്റെ മുഖഭാവം നോക്കി ഗ്രഹിക്കാനായി അദ്ദേഹത്തിന്റെ സമീപത്തിൽതന്നെ ഇരുന്നിരുന്നു. 'ഗൺസാഗൊ'വും 'ബാ

പ്’ററിസ്റ്റാ’യും തമ്മിൽ നടന്ന ഒരു സംഭാഷണത്തോടുകൂടെയാണു കഥ ആരംഭിച്ചതു്. ബാപ്’ററിസ്റ്റാക്കു് തന്റെ വരനായ പ്രഭുവിനോടുള്ള ദൃഢപ്രേമത്തെപ്പററി അവൾ ഒട്ടധികം സംസാരിക്കുകയും തന്റെ വരൻ മരിച്ചു താൻ ജീവിച്ചിരിക്കാൻ ഇടയാവുകയാണെങ്കിൽ താൻ ഒരിക്കലും പുനർവിവാഹം ചെയ്കയില്ലെന്നു പ്രതിജ്ഞ ചെയ്കയും ചെയ്തു. എന്നുതന്നെയല്ല രണ്ടാമതു ഭർത്താക്കന്മാരെ സ്വീകരിക്കുന്ന സ്ത്രീകൾ എല്ലാം പ്രായേണ ഭർത്തൃദ്വേഷികളായ കുലടകളാണെന്നും അവൾ പ്രസ്താവിച്ചു. ഈ ഘട്ടത്തിൽ രാജാവിന്റെ മുഖത്തു് ഒരു വലിയ ഭാവഭേദവും വൈവർണ്ണ്യവും ഉണ്ടായതു കൂടാതെ രാജ്ഞിക്കുമല്പം രസക്ഷയമുണ്ടായി എന്നു ഹാംലററിനു മനസ്സിലായി. എന്നാൽ ലൂഷ്യാനസ്സ് ഉദ്യാനത്തിൽ ഉറങ്ങിക്കിടന്നിരുന്ന ‘ഗാൺസാഗോ’യുടെ ചെവിയിൽ വിഷച്ചെടിയുടെ നീരൊഴിക്കുന്നഘട്ടം വന്നപ്പോൾ രാജാവു് ഇതിനു തന്റെ ദുഷ്പ്രവൃത്തിയോടുള്ള സാമ്യം കണ്ടു ഭ്രാന്തചിത്തനായി കഥമുഴുവൻ കാണാൻ നിവൃത്തിയില്ലാതെ സുഖക്കേടെന്നുള്ള നാട്യത്തിൽ തന്റെ ഭൃത്യന്മാരെ വിളിച്ചു വിളക്കുകൊണ്ടുവരുവിച്ചു പെട്ടെന്നു രംഗംവിട്ടു ശയ്യാഗൃഹത്തിലേക്കു പോയി. രാജാവു പോയ ഉടനെ കളിനിറുത്തി എല്ലാവരും പിരിഞ്ഞു പോയി. ഹാംലററിനു് ഈ സംഭവങ്ങൾ കണ്ടപ്പോൾ പ്രേതവചനം വ്യാജമല്ല സത്യംതന്നെയെന്നു ബോധംവന്നു. സംശയഗ്രസ്തനായ ഒരു മനുഷ്യനു സംശയനിവൃത്തിവരുമ്പോൾ ഉണ്ടാകുന്ന സന്തോഷാതിരേകത്താൽ എന്നു തോന്നുമാറു ഹാംലററു പ്രേതവചനത്തിനു് ആയിരം പവൻ വിലവയ്ക്കാമെന്നു ഹൊറേഷ്യോവോടു പ്രതിജ്ഞ ചെയ്തു. പിതൃഘാതകൻ തന്റെ പിതൃവ്യനാണെന്നു് അറിഞ്ഞ സ്ഥിതിക്കു് എന്താണു് ഇതിനു പ്രതിക്രിയ ചെയ്യേണ്ടതെന്നു നിശ്ചയിച്ചുറക്കുന്നതിനു മുമ്പു് അദ്ദേഹത്തിന്റെ മാതാവായ രാജ്ഞി ഒരു രഹസ്യമായ കൂടിക്കാഴ്ചക്കു് ആവശ്യപ്പെട്ടു ആളയച്ചു ഹാംലററിനെ അവളുടെ മുറിയിലേക്കു ക്ഷണിച്ചു. രാജാവിന്റെ താല്പര്യപ്രകാരമായിരുന്നു രാജ്ഞി ഹാംലററിനു ആളയച്ചതു്. ഹാംലററിന്റെ ഈവിധമുള്ള നടപടികൾ തനിക്കും രാജാവിനും ഒട്ടും രസിച്ചില്ലെന്നും രാജ്ഞി അയാളെ അറിയിച്ചു. ഇവർ തമ്മിൽ നടക്കുന്ന സംഭാഷണം മുഴുവനും പുത്രവാത്സല്യംനിമിത്തം രാജ്ഞി തന്നോടു പറയുകയില്ലെന്നു ശങ്കിച്ചു രാജാവു് തന്റെ വൃദ്ധനായ അമാത്യനോടു മറയുടെ പിന്നിൽ ഒളിച്ചുനിന്നുകേട്ടു സകലതും തന്നോടു പറയണമെന്നു ശട്ടംകെട്ടി. ഈ ഉപായം പൊളോണിയസ്സിനു നന്നാ രുചിച്ച ഒന്നായിരുന്നു. ഇയാൾ ഒരു കുടിലബുദ്ധിയും രാജ്യതന്ത്രസംബന്ധമായ പല വക്രതകളും സൂത്രങ്ങളും ശീലിച്ചിരുന്ന ഒരാളുമായിരുന്നു. രാജ്ഞിയും രാജകുമാരനും തമ്മിൽ ഇപ്രകാരമൊരു സംഭാഷണം നടന്നു.

ഹാംലററ്:- അമ്മ എന്തിനാണ് എന്നെ വിളിച്ചത്.
രാജ്ഞി:- നീയ്യ് നിൻെറ അച്ഛനെ ഒട്ടധികം മുഷിപ്പിച്ചു.
ഹാം:- അമ്മയാണ് അച്ഛനെ അധികം മുഷിപ്പിച്ചത്.
രാ:- നീ എന്തിനാ അൎത്ഥമില്ലാതെ ഉത്തരം പറയുന്നത്.
ഹാം:- അമ്മ എന്തിനാണ ദുഷ്ടബുദ്ധിയോടുകൂടി ചോദ്യം ചോദിക്കുന്നത്.

രാ:- എന്താ ഇതു ധിക്കാരം?

ഹാം:- എന്താ സംഗതി? എനിക്കു മനസ്സിലായില്ല.

രാ:- ഞാൻ ആരാണെന്ന് ഓൎമ്മിച്ചാണൊ നീയ്യ് സംസാരിച്ചത്.?

ഹാം:- ഭവതി രാജ്ഞിയാണ്. ഭൎത്തൃസഹോദരൻെറ ഭാൎയ്യയാണ്. എൻെറ മാതാവും ആണ്. പക്ഷെ അങ്ങിനെ അല്ലായിരുന്നുവെങ്കിൽ നന്നായിരുന്നു.

രാ:- അങ്ങിനെയാണെങ്കിൽ നിന്നോടു സംസാരിക്കാൻ കഴിവുള്ളവരെ ഞാൻ അയക്കാം.

ഹാം:- പോകാൻ പാടില്ല. അവിടെ ഇരിക്കണം. ഭവതിയുടെ ആന്തരസ്വഭാവം പ്രത്യക്ഷപ്പെടുത്തുന്ന ഒരു കണ്ണാടി ഞാൻ കാണിക്കാം അതുവരെ പൊയ്ക്കൂടാ.

രാ:- നീയ്യ് എന്നെ കൊല്ലാൻ പോകയാണോ? അയ്യോ! രക്ഷിക്കണെ!
ഉടനെ മറയ്ക്കു പിന്നിൽനിന്നും 'രക്ഷിക്കണെ' 'രക്ഷിക്കണെ' എന്ന് ഒരു നിലവിളികേട്ടു. (തുടരും)

---

# മിഥ്യാപവാദം.

ഉള്ളൂർ.

(വഞ്ചിപ്പാട്ട്)

1 വ്യവഹാരാസനത്തിങ്കൽവിലസുന്നസദണ്ഡനാ-
യവധാനപരൻനൃപനജാതശത്രു;

സ്തുതികൾതൻകെട്ടഴിച്ചുതിരയുന്നു ചിലതെല്ലാം
പ്രഥിതരാംപ്രാഡ്വിപാകർ പരേംഗിതജ്ഞർ; 4

നിറയുന്നു തെരുതെരെ നിരവധിപുരുഷാരം
പരമാത്ഥമറിയുവാൻപ്രഭുവിൻമുമ്പിൽ
അതിൻമട്ടൊരപചാരം—അതിജുഗുപ്സിതം—ആരു
മതുവരെക്കേട്ടോരല്ലമ്മഗധഭുവിൽ. 8

2 ഉടനുടൻപടവോരോന്നുയർന്നിട്ടും നെടുവീർപ്പാ—
ലുടലുലഞ്ഞൊളിമാഞ്ഞുകുലഞ്ഞിടവേ,
കുടുകുടെയൊഴുകീട്ടും ചുടുമിഴിയിണനീരിൽ—
ക്കുളുർകൊങ്കക്കുടം രണ്ടും മുഴുകിടവേ, 12

മഴമുകിൽതൊഴുമഴകെഴുമൊരുപുരികുഴ—
ലഴിഞ്ഞിഴഞ്ഞടിപറ്റിപ്പൊടിപെടവേ,
വിളറിനകവിൾത്തടത്തെളിച്ചില്ലിൽ വിയർപ്പുനീർ—
വളർമുത്തിൻനിരപൊടിഞ്ഞടർന്നിടവേ, 16

തരിവളകിലുങ്ങീട്ടുംകരംകൊണ്ടു മാറിമാറി—
ത്തലയിലുംമുലയിലുമലച്ചുകൊണ്ടും,
കരകവിഞ്ഞേങ്ങിയേങ്ങിക്കരഞ്ഞൊത്തുകക്കശൻതൻ
കരളിലുംകനിവിൻവിത്തുതിർത്തുകൊണ്ടും, 20

ഇടയ്ക്കിടയ്ക്കരിശത്തിൽക്കുരുകുത്തിക്കുട്മളപ്പ—
ല്ലിളന്തേന്മാന്തളിർചുണ്ടിലിറുക്കിക്കൊണ്ടും,
അരചൻതൻതിരുമുമ്പിലശരണനിലയാ, ളന്നാ—
ളരിവയർമുടിപ്പൂൺപുനിലകൊള്ളുന്നു. 24

3 കാവിയുടയാടചാർത്തിക്കൈത്തലത്തിലോടുമേന്തി—
ബ്ഭുവിനൊരുപുതുദിവ്യജ്യോതിസ്സുപോലെ
ആ മടവാർതന്നരികത്താഗതനായ് വിളങ്ങുന്നു
സാമരസ്യധനികനാം സന്യാസിവര്യൻ 28

ശക്രനല്ല, ധരിത്രിയെസ്പർശിക്കാത്തോന്നല്ലപാദ—
മർക്കനല്ല; തേജസ്സിങ്കൽത്തിഗ്മതയില്ല;
സോമനല്ല, വപുസ്സിങ്കലങ്കപങ്കശങ്കയില്ല;
കാമനല്ല, കരിമ്പുവിൽ കരത്തിങ്കലില്ല; 32

ആർക്കുവായ്ക്കുമപരനീയങ്ഗശോഭാ—സ്സബ്ഭഗവാൻ താൻ
ശാക്യമുനി, ശൌദ്ധോദനി, സർവ്വാർത്ഥസിദ്ധൻ.
ആപ്പുരുഷശിഖാമണി,ക്കപ്പുറം ഞാൻ പോം മുൻപൊരു

ക്കൂപ്പുകരക്കൊച്ചുപൂമൊട്ടർപ്പിച്ചിടട്ടെ. 36

4 ഇടനെഞ്ഞുപൊടിഞ്ഞുള്ളമെരിഞ്ഞേത്തേങ്ങിക്കരഞ്ഞിട്ടും
പിടമാൻനേർമിഴിയാളെ, പ്പിടച്ചിൽനീക്കി,
കടക്കൺകോൺവഴിപ്പായുംകനിവാററിൽകുളിപ്പിച്ചു
കടൽക്കാഞ്ചിമടവാർതൻകണ്ണനോതി: 40

“പറയുകകുമാരികേ! പറയുകഭവതിതൻ
പരമാർത്ഥം; ഭയമെന്തിപ്പരിസരത്തിൽ?
പൊറുക്കില്ലെൻപുകൾത്തയ്യലവൾതൻപൂവെതിർമെയ്യി—
ലൊരുനല്ലാർ ചുടുകണ്ണീർ കണികവീണാൽ.” 44

5 ഇടറിനമൊഴിയാലൊട്ടിതിനോതി മറുപടി—
യിടർതെല്ലൊന്നൊതുക്കിക്കൊണ്ടിക്കാർകുഴലാൾ:
“ഒരുനല്ലകുലത്തിങ്കൽ പിറന്നോൾഞാനുടയോനെ!
പിരിഞ്ഞിവൾചെറുപ്പത്തിൽ പിതാക്കളുമായ്. 48

പലരെത്തിപ്പണമുള്ളോർ പരിണയിക്കുവാനെന്നെ
പ്ഫലമി,ല്ലെൻ മനസ്സതിൽ പതിഞ്ഞതില്ല.
സുഖസിതപൊതിഞ്ഞതാമഴൽനഞ്ഞുഗുളികയി—
മ്മഹിയിലെപ്പിറവി, യെന്നറിഞ്ഞവൾഞാൻ 52

ഉലകിനുവളർമതി, യുണവിന്റെ വിളനില,—
മുയർനിലകൊതിപ്പോക്കൊരുലയാക്കോണി;—
ഇതിന്മട്ടിൽപുകളംപെറേറാരിവിടത്തെ—യതോ— മുറവും
യതിന്നാദ്യാട്ടെന്നലോകംനിനയ്ക്കുവോനെ— 56

മിനുമിനുപ്പെഴും പച്ചത്തൂണാ മുഖാപ്പോതിയും പാഴ്—
കിണററിനെ—ക്കിടയററബകൃതിയെ—
ശരണമായ്ക്കരുതിച്ചെന്നടിമപൂകിനേൻ—ഒരു
മറിമായമറിയാത്തമടവാരല്ലേ?” 60

ഇടയ്ക്കൊന്നുവിരമിച്ചുമടുത്തുകംമൊഴി, യൊട്ടു
നെടുവീർപ്പിട്ടനംലനാ മൃഷീശ്വരനെ
പുളകവിൽവളച്ചും കണ്മിഴിയിൽനിന്നെരികനൽ—
പ്പൊരിനിരതെറിപ്പിച്ചും തുറിച്ചുനോക്കി. 94

6 “ഒരുദിനം,” തുടന്നാൾതൻ കഥനല്ലാർ, “മധുരമാ—
മിരവിലൊരിരുയാമം കഴിഞ്ഞിടവേ;
അരിമയിൽമുഴമതിമുകളിൽനിന്നപ്പിരള—

മമതൊളിക്കുളിർകതിർ ചൊരിഞ്ഞിടവേ, 68

പുതുപരിമളംവീശും നറുമലർമഴപെയ്യും
ലതകൾ പിന്നിണങ്ങിനനികുഞ്ജമൊന്നിൽ
ഉപദേശം നൽകുവാനെന്നുരചെയ്തുനയിച്ചാനി—
യുപചിതകപടനാം തപസ്വിയെന്നെ. 72

7 "അവിടെച്ചെന്നതുമിതുമസംബന്ധംപുലമ്പിനാ—
നവിവേകമനങ്ഗനാക്രമിച്ചിടാത്തൂ?
അനലനാണിവൻപോലും, മഭക്ഷ്യഭക്ഷ്യകൻപോലും,
മന്ത്രധർമ്മോപദേശമഖിലം പോലും; 76

ഗുരുവിൻശിഷ്യനെന്നുംകൊടുത്തുകൊള്ളണംപോലും;
പെരുവഴിനിർവ്വാണത്തിന്നതൊന്നുപോലും;
8 'ഉടലണികവർന്നിടാ, മറ്റുപോരുംതസ്കരന്നു—
മുയിരുണ്ണാമറ്റുപോരുംശ്രാദ്ധദേവന്നും. 80

അപഹരിക്കൊല്ലഭവാനശരണനായിട്ടമീ—
യബലതന്നാത്മസ്വത്താം ചാരിത്രം മാത്രം.'
ഇതിൻമട്ടിലിരന്നേൻഞാൻ—വെറുതേ; യെൻകർമ്മഫല—
മിതരർക്കുഭോജ്യമാവാനിടയില്ലല്ലോ. 84

'അരു'തെന്നുതടുക്കെയിദ്ദശ-ബലാ-നല്ല-മുഖ—
നരിയൊരെൻമാറിൽ—അയ്യോ! മലയുലയ്യാൻ-
അകതാരിന്നരുതാപ്പ്താനതിന്നുമേൽ; അച്ചെയ്തിക്കെൻ
ഭഗവാനേ! പാർവ്വണേന്ദോ! ഭവാനേ സാക്ഷി. 88

സതികൾക്കുശാപശക്തികലിയുഗംനൽകുന്നീല;
വിധിയിന്നുംശ്വസിപ്പിപ്പൂവിടനിവനെ.
മഥിതമെൻമനശ്ശമം മഗധാവീമംഗലവാരേ!
പതിതഞാൻ പരഗതിക്കനർഹയല്ലോ!" 92

9 ഏവമോതിസ്സതിനില്ക്കെ, സ്സദസ്സിൽനിന്നെഴുന്നേററു
ദേവദത്തൻ, ക്ഷിതിപൻതൻനർമ്മസചിവൻ.
സോദരൻതാൻഗൗതമന്നുശുദ്ധോദനസുതനവൻ;
സോദരംതാൻ തണ്ടാരിന്നുകരിഞ്ചണ്ടിയും 96

ജ്ഞാതിപോരുംവേറേവേണ്ടജാതവേദസ്സെന്നുണ്ടൊരു-
സാധുവാദ,മതന്നിവൻതക്കദൃഷ്ടാന്തം.
ദുഷ്ടനവൻപണ്ടുപണ്ടേസുഗതനെദ്രോഹിപ്പോൻ; അ—

ച്ചൊട്ടയിലെദുസ്സ്വഭാവംചുടലയോളം. 100

10 ഓതിഖലൻ "കേട്ടവല്ലൊയൊതാഴരിക്കഞ്ഞോമനത—
ന്നാധികഥ; വെല്ലും സത്യമെത്ര വൈകീട്ടും.
ദേവദത്തനട്ടവിത്തെദൈവതത്തിൻജന്മശത്രു!
കേവലംതദ്വ്യാജവാക്യംത്യാജ്യം!! ആകട്ടെ, 104

ഒരുനതാംഗിയപരാധമെത്രമൂത്താ, ലിവണ്ണംതൻ
മാനഭംഗംവിളിച്ചോതും രാജസദസ്സിൽ?
സോദരനിൽക്രൂരതുംഞാൻ കുറഞ്ഞോനല്ലെന്നുചെയ്യാം.—
മാദരവുണ്ടതിലേറ്റമാപാരത്തിങ്കൽ. 108

11 "നല്ലമതംസഹജൻതൻനവ്യമതം! അതിൽചെന്നാൽ
സൊല്ലയില്ല; സുഖം! ക്ഷോണിയപ്സരോലോകം.
പോരുമതിൻമേന്മയെന്നും പുകഴ്ത്തേണ്ട, സാധ്വിമാർതൻ
ചാരിത്രത്തിൻശ്മശാനങ്ങൾസംഘാരാമങ്ങൾ 112

മാരജിത്തുപോലുമിവൻ! മതിമതി; സതിയായി
വാരനാരിയരുന്ധതിയെന്നപേരാന്നാൽ!!
മാരനെപ്പണ്ടൊരുദേവൻ കൺകനലിലെരിച്ചപോൽ
ഗൗരിയവൻതന്മെയ്പാതിതീറുവാങ്ങിപോൽ!! 116

മാരജിത്താമൊരുത്തനെസ്സൃഷ്ടിചെയ്‌വാൻ, സ്വപുത്രിയിൽ
ദാരവാനാംവിരിഞ്ചനുമന്നുണ്ടോകയ്യിൽ?
വഹ്നിപോലും! ശരി; കടന്നാശ്രയാശനിവൻതോട്ടി-
കന്യകതൻ ശീലക്ഷൗമം ഭസ്മമായില്ല? 120

12 "ആരുകണ്ടു? മന്നനിവനിപ്പണിക്കോ പാതിരാവിൽ
സ്ത്രീരത്നങ്ങൾനിറഞ്ഞതൻപൊന്മേടവിട്ടു?
ഹാവിയുക്തയങ്ങുഴന്ന നാൾകഴിപ്പൂ യശോധര-
യീവിരുതനിങ്ങുചെയ്വൂ കന്യാദൂഷണം! 124

കൂടിയേതാനൊന്നുതീരുമത്ത്യനെങ്കിലതുധർമ്മം
പാടില്ലെന്നുവിലക്കുന്നപദാർത്ഥം മാത്രം!
മുണ്ഡിതമാംശിരസ്സിനാൽമോഘവീര്യമാമോഭവ
ദണ്ഡനീതിദേവത തൻ തീക്ഷ്ണനിസ്ത്രിംശം?" 128

13 നടുക്കമൊന്നുഴന്നുപോയ്സദസ്യരാവാക്കുകേട്ടു
നടുക്കേതോബോംബുപൊട്ടിത്തെറിച്ചപോലെ
പരമോത്താനവനീശൻ:പരമാർത്ഥമായിടാമി-

പ്പരഭൃതമൊഴിയാൾതൻപരിദേവനം 132
ഒരുനോക്കുനോക്കിയുള്ളപത്തുക്കെഞ്ഞാൻ; ഉടനെയെൻ
കരൾക്കാമ്പിക്കളെവാണികവന്റവെല്ലോ!
ഒരുവിധമവിടെ,നിന്നാത്തുദൈവസഹായത്താൽ
തിരിച്ചുഞാനെടുത്തപാടെനിക്കറിയാം! 136

കൊഴുകൊഴെയൊഴുകുമീയഴകിലാർവഴിതെററി-
പ്പിഴപററിയഴൽമുററിക്കുഴകയില്ല!
അഹഹ! പണ്ടൊരുതണ്ണീർക്കണംപോലുമശിക്കാത്ത
മഹർഷിമാരെയും മാരൻ മയക്കിപോലും. 140

അനശനംസ്വഗതൻതൻമതത്തിങ്കൽവിധിച്ചത,—
ല്ലണവതല്ലതിൽവാട്ടമുടലിനാക്കും.

14 "ഒരുപക്ഷെ-യിരവുതൻനടുവിങ്കൽ-കുളുർമതി
നിറകതിർനിരനീളെവിതറുംനേരം— 144
പരിമളമിളകീട്ടമൊരുവള്ളിക്കുടിലിങ്കൽ-
ച്ചെറുതെന്നലൊരുക്കിനമലർമെത്തയിൽ
അരിവയർമുടിമുത്താമിവളുമൊത്തകപ്പെട്ടാൽ-
അരികിൽമറെറാരുഭൃത്യരണഞ്ഞിടാഞ്ഞാൽ- 148

യതിതന്നെ-സാക്ഷാൽജഗൽഗുരുതന്നെ-മുനിതന്നെ-
പതിവായിദ്ധർമ്മാധ്വാവിൽച്ചരിപ്പോൻതന്നെ-
ഒരുനേർത്തതലനാരിന്നിടയല്ലീനടക്കുള്ളൂ-
നെറിയുംഹാ!നെറികേടുംതിരിച്ചുനിർത്താൻ?- 152

അലരമ്പനൊരുകണ്ണതരംനോക്കിവലിച്ചെയ്താൽ-
അതുകടന്നകതാരിൽക്കുറിക്കുകൊണ്ടാൽ-
അതിലെന്തൊരതിശയം?-അവിടന്നുംപുമാനല്ല?
രതിപതിപണ്ടേതന്നൊരിപുവുമല്ലേ? 156

നിയമത്തിൻപരിമിതപരിധിയിൽ നില്ക്കുന്നില്ല
നിയതിതൻവിനോദങ്ങൾനിരങ്കുശങ്ങൾ!
ശരി! തെല്ലൊന്നയത്തുപോയ്ഭഗവാനും:-" എന്നുറച്ചാൻ
നരവരൻ:- അനുമാനശരണൻമർത്ത്യൻ. 160

15 ഒരുതെല്ലുംവികാരത്താലുലയാത്തമുഖത്തിങ്കൽ-
ച്ചെറുചിരികളിയാട്ടും ജിനനെനോക്കി
"അറിയുമോഭവാൻപണ്ടീയബലയെ?" എന്നാൻ മന്നൻ;
"അറിയുംഞാൻ" എന്നുചൊന്നാൻമുനിസർവ്വജ്ഞൻ. 164

"ന്നവിടെയ്ക്കില്ലേൺകിടാവിൽ പ്രിയമില്ലേ?" എന്നാൻ നൃപൻ;
"അവൾതാൻഞാൻ" എന്നരച്ചാൻ ദയാവാദി.
"അഴലില്ലഹൃദയത്തിലവിടത്തേ" യ്ക്കെന്നാൻ ദേവൻ;
"അഴലി"ല്ലെന്നരുളിനാൻ സമന്തഭദ്രൻ. 168

16 "മതിമതിചിരി," യോതിനരപതി, "യങ്ങാരുഢ—
പതിതനായ്പ്പോയി! മഹാപാപിയായ്പ്പോയി!!
അവഗതംധ്രുവമിപ്പോളഖിലക്രമവിട്ടത്തേ-
യവനിതൻ 'പ്രതാരണ' വിധാനരീതി! 172

അറിവുള്ളോർ പിഴചെയ്യാലതിനൊത്തശിക്ഷകൊടണ്ട
ധരണിയിൽധർമ്മതരുതഴച്ചുനിൽക്കൂ.
പരമചണ്ഡാലനങ്ങ, ഭഗവാനാ, ല്ലങ്ങയിലെൻ
കരദണ്ഡമനുഷ്ഠിക്കമതിൻകർത്തവ്യം." 176

17 ദണ്ഡധരനാം നൃപനെ, ത്തന്നെമറന്നുടനൊന്നു
ദണ്ഡനമസ്കാരംചെയ്യാൻ ദേഹംകുനിക്കെ
മാത്തടത്തിൽനിന്നുചിത്രം മങ്കയാൾതൻകൊങ്കരണ്ടും
പാത്തലത്തിൽ സൂത്രംപൊട്ടി പതിച്ചീടുന്നു. 180

'അയ്യോ' എന്നുപുറകോട്ടൊന്നാഞ്ഞുനില്ക്കെയണികുഴൽ
തയ്യലാൾതൻ മൌലിവിട്ടുതാഴെവീഴുന്നു.
ആവലാതിക്കാരിയായ്വന്നങ്ങുനിന്നാതരിയോരു
പൂവലങ്ഗിയല്ല;പുമാൻ സ്ത്രീവേഷധാരി. 184

ആമുനിതന്നാക്രോശത്തിന്നാരൊരുങ്ങുമകതാരിൽ—
ക്കോമളിമകുടികൊള്ളം കുയിൽമൊഴിമാർ?
അക്ഖലന്നൊരരുവിയായ്പ്പാഞ്ഞിടുന്നുവിയർപ്പുനീർ;
സൃകണികൾനനയ്ക്കുന്നുജിഹ്വതന്നഗ്രം; 188

തുള്ളിടുന്നുവിറച്ചുമെയ്; തള്ളിടുന്നുതലയിൽകൈ;
കള്ളിപുറത്തായിടുന്ന കള്ളനെക്കാൺമിൻ.

(തുടരും)



# നയറോബിയിലേ ഇൻഡ്യാക്കാർ.

അത്ഭുതകരമായ അഭിവൃദ്ധി

ഒരു പ്രേക്ഷകൻെറ അഭിപ്രായം.

കെനിയായുടെ തലസ്ഥാനമായ നയറോബി മദ്ധ്യ ആഫ്രിക്കയിലെ ഒരു പ്രധാന നഗരമെന്നുതന്നെ പറയാം. ജനശൂന്യമായും വന്യമൃഗങ്ങൾക്കു ആവാസമായും മാത്രം സ്ഥിതിചെയ്തിരുന്ന ഈ സ്ഥലം മുപ്പതുസംവത്സരംകൊണ്ട് മദ്ധ്യ ആഫ്രിക്കയെ മുഴുവൻ സ്പർശിക്കുന്ന വാണിജ്യാഭിവൃദ്ധികൊണ്ടും ഭരണവിശാലതകൊണ്ടും പരിശോഭിക്കുന്നു. വാണിജ്യകേന്ദ്രം ശിലാനിർമ്മിതഗൃഹങ്ങളാൽ അലംകൃതമാണ്. യൂറോപ്യന്മാരുടെ കച്ചവടശാലകളും വ്യവസായമണ്ഡലങ്ങളുമുള്ള രണ്ടു തെരുവുകൾ അവിടെയുണ്ട്. ഒരു നാടകശാലയും ഒരു വിനോദശാലയും ഉള്ളതിനു പുറമെ വാർത്താവിതരണശാലയും മററു പൊതുസ്ഥലങ്ങളും അവിടെയുണ്ട്. ഇവയെല്ലാം അവിടത്തെ അഭിവൃദ്ധിയുടെ ചിഹ്നങ്ങളായി കാണപ്പെടുന്നു. സമുദ്രനിരപ്പിൽനിന്നു 5575 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ പട്ടണം പ്രായേണ ശൈത്യപ്രധാനമാണ്. ജൂൺ ആഗസ്റ്റ് ഈ മാസങ്ങളിൽ പഞ്ചാബിനെക്കാൾ ശീതാധിക്യമുള്ളതായി കാണപ്പെടുന്നു. മോട്ടോർകാറുകൾ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ലോറി, സൈക്കിൾ, റിക്ഷ, ജട്ക എന്നിവ വാണിജ്യകേന്ദ്രങ്ങളിൽ ദിനംപ്രതി വർദ്ധിക്കുന്നുണ്ട്. പട്ടണം സാമാന്യം വിസ്തൃതമെന്നുതന്നെ പറയാം. ഛായാവൃക്ഷങ്ങളെക്കൊണ്ടു മനോഹരമായ അനവധി റോഡുകൾ അവിടെയുണ്ട്. ആധുനികകാലത്തിനു അനുയോജ്യമാംവണ്ണം ജലവിതരണം, വൈദ്യുതദീപം എന്നിവയുടെ സാന്നിദ്ധ്യവും അവിടെ സിദ്ധിച്ചിരിക്കുന്നു. ഒരു മുൻസിപ്പൽ കാർപറേഷൻെറ ഭരണത്തിലാണ് ആ പട്ടണം സ്ഥിതിചെയ്യുന്നതു്. ഏതാനും കാലങ്ങൾക്കുമുമ്പ് ഇവിടം യുഗാൻഡാ റെയിൽപാതയുടെ തലസ്ഥാനമായിരുന്നു. കെനിയാഗവർണ്ണർ ആയിരുന്ന ജയിംസ്സാഡ്ലർ ഈ പട്ടണത്തെ ഭരണകേന്ദ്രവുംകൂടിയാക്കിത്തീർത്തു. ഇവിടെ ഇപ്പോൾമൂന്നു ബാങ്കുകൾ ഉണ്ട്. ഇൻഡ്യൻനാഷണൽബാങ്ക്, സ്റ്റാൻഡാർഡ് ബാങ്ക്, തെക്കെ ആഫ്രിക്കൻ നാഷണൽബാങ്ക് എന്നീനാമത്തിൽ അവ അറിയപ്പെടുന്നു. ക്രിസ്ത്യാനികളുടേയും മഹമ്മദീയരുടേയും ദേവാലയങ്ങൾക്കുപുറമേ വേറേയും പല ആരാധനസ്ഥലങ്ങൾ ഉണ്ട്. ആര്യസമക്കാജാരുടെ വക ഒരു പൊതുസ്ഥാപനം അവിടെയുള്ള പ്രധാന കെട്ടിടങ്ങളിൽ ഒന്നത്രെ. ഈ പട്ടണം മൊംബാസായിൽനിന്നു 325 മൈൽസ് അകലെയാണ്. പത്തൊൻ

പതുമണിക്കൂർകൊണ്ടു റയിൽമാർഗ്ഗം അവിടകഌ യാത്രചെയ്യാം. മുൻസിപ്പൽ കൗൺസിലിൽ പന്ത്രണ്ടു അംഗങ്ങളുണ്ടു്. അവരിൽ ഒൻപതുപേർ യൂറോപ്യന്മാരും മൂന്നാളുകൾ ഇൻഡ്യാക്കാരുമാണ്. അവരുടെ മുതലും നികുതിയും യൂറോപ്യന്മാരുടേതിനേക്കാൾ വളരെ അധികമത്രെ. അവിടെ രണ്ടു പ്രതിദിനപത്രങ്ങളുണ്ടു്. അവയ്ക്കു നല്ല പ്രചാരവുമുണ്ടു്. "ഈസ്റ്റ് ആഫ്രിക്കൻസ്റ്റാൻഡാർഡ്" "കെനിയഒബ്സർവർ" എന്നാണു അവയുടെപേര്.

ചേംബർ ആഫ് കാമേഴ്സ, ഈസ്റ്റ് ആഫ്രിക്ക ഇൻസ്റ്റിട്യൂട്ട് ആഫ് ആർട്ടിടക്ക്, നാച്ചുറൽ ഹിസ്റ്ററിസൊസയററി, The society for the prevention of cruelty to animals, വിമൻ സ് ലീഗ്, ഗറൽസ് ഗൈഡ്, ബായിസ് സ്കൗട്ട്, അഞ്ചുമാൻ ഇസ്ലാമിക് അസോസിയേഷൻ 1917, ആര്യസമാജം 1903, സനാതനസഭ, ഗോൺഇൻസ്റ്റട്യൂട്ട്, മാജിലി അഹലികാഷ്മിർ, ഗുരുനാനാക് സിങ്ങ് സഭ എന്നിങ്ങനെ പലവിധ സ്ഥാപനങ്ങളും അവിടെയുണ്ടു്. ആര്യസമാജക്കാർ ഒരു പാഠശാല പെൺകുട്ടികൾക്കായി നടത്തുന്നു. ഇത്രയും നയ്റോബിയുടെ ഒരു ചുരുങ്ങിയ വിവരണമാണ്. ഈ ചുരുങ്ങിയ കാലത്തിനിടയിൽ കച്ചവടസംബന്ധമായും സാമൂഹ്യപരമായും ഭരണാഭിവൃദ്ധിയിലും ഇത്ര ഉയൎന്ന ഒരു പട്ടണമില്ല. 50000 ജനങ്ങളുള്ളതിൽ 20000 ഇൻഡ്യക്കാരാണ്. ഇൻഡ്യക്കാർ എല്ലാത്തൊഴിലിലും പ്രവേശിച്ചിട്ടുണ്ടു്. അവരിൽ ചിലർ വലിയ കച്ചവടക്കാരാണ്. ചില ഗുജറാത്തി മഹമ്മദീയർ കോടീശ്വരന്മാരുമത്രെ. വ്യയന്യൂനീകരണം ഈ കാലത്തു സർവ്വലോക സാമാന്യമായ ഒരു വിപത്താണല്ലോ. സാമ്പത്തികാധഃപതനം കൊണ്ടു 60 ശതമാനം ഇൻഡ്യക്കാർ ആ സ്ഥലം വിടുന്നതിനു നിർബന്ധിതരായിട്ടുണ്ടു്.

## വിവാഹനിയമം.

വൈവാഹിക വേളയിൽ പുരോഹിതന്മാർ ഉച്ചരിക്കുന്ന സംസ്കൃത മന്ത്രത്തിന്റെ അൎത്ഥം അവർ അറിഞ്ഞിരിക്കണമെന്നു മാത്രമല്ല അതിനെ വധൂവരന്മാൎക്കു വിശദീകരിച്ചു കൊടുക്കണമെന്നു കൂടി നിർബന്ധിക്കുന്ന ഒരു നിയമം ഇയ്യിടെ ബറോഡയിൽ നടപ്പാക്കിയിരിക്കുന്നു. സംസ്കൃതമന്ത്ര

ത്തേ അതിതല്പരയോടെ ചൊല്ലിത്തീക്കണമെന്നത്രേ ഇന്നത്തെ പുരോഹിതന്മാർ ആചരിച്ചുപോരുന്നതു്. പുരോഹിതന്മതന്നേയോ, വരനോ, നിശ്ചയമായി വധുവിനോ ഈ സംസ്കൃതശബ്ദങ്ങളുടെ അൎത്ഥമെന്തെന്നു മനസ്സിലാകുന്നില്ല. ചിലപ്പോൾ ഈ പുരോഹിതന്മാർ മന്ത്രാക്ഷരങ്ങളെ വികൃതരൂപത്തിൽ ഉച്ചരിക്കുന്നതു കേൾക്കുമ്പോൾ അവയ്ക്കു് അൎത്ഥംതന്നെയില്ലെന്നു തോന്നിപ്പോകും. വധൂവരന്മാർ ചെയ്യുന്ന വാഗ്ദാനങ്ങളേയോ ആശിസ്സുകളേയോ അനന്തരകാലത്തു് ഒന്നു സ്മരിക്കാൻപോലും ഇന്നത്തെ സമ്പ്രദായംകൊണ്ടു സാധിക്കുന്നില്ലെന്നു ബറോഡാ ഗവൺമെൻറ് അഭിപ്രായപ്പെടുന്നു. വധൂവരന്മാൎക്കു മനസ്സിലാകുന്നവിധത്തിൽ മന്ത്രാൎത്ഥത്തെ പൂൎണ്ണമായി വിവരിച്ചു കൊടുക്കണമെന്നുകൂടി നിയമം ശാസിക്കുന്നു. ഈ നിയമത്തെ ലംഘിക്കുന്നവന്നു് അൻപതുരൂപ പിഴ നിശ്ചയിച്ചിരിക്കുന്നു. വിസ്മൃതകോടിയിൽ ഗണിച്ചിരിക്കുന്ന ഈ ഭാരതീയഭാഷയുടെ അഭ്യസനത്തിന്നു് ഈ നിയമം ഒരു പ്രേരകമായിതീരുന്നേക്കാം. പുരോഹിത വൎഗത്തിൻെറ ഉപയോഗത്തിനു വേദമന്ത്രങ്ങളുടെ "സാഹ്യ"മോ, "മേയിഡ് ഈസികളോ", ഉണ്ടാവുകയില്ലെന്നു ആരുകണ്ടു?

---

# ബുദ്ധികൊണ്ടുള്ള സ്ഥാനം.

(P. R.)

ജീവസന്ധാരണം രണ്ടുവിധമുണ്ടു്. ഉദ്വേഗത്തിന്നു് അധീനമായും ബുദ്ധിപ്രസാദനത്തെ അവലംബിച്ചും അതു നിൎവഹിച്ചുപോരുന്നു. കൎമ്മം ആദ്യവും അനന്തരം ചിന്തയും ഒന്നാമത്തെ രീതിയാണു്. ആദ്യമായി ചിന്തിച്ചു ശാന്തമായും അക്ഷോഭ്യമായും നിയന്ത്രിതമായ ഒരു പരിപാടിയനുസരിച്ചു കൎമ്മം ചെയ്യുന്നതു രണ്ടാമത്തെ രീതിയത്രെ.

ഭൂരിപക്ഷമാളുകളും— അവർ വികാരപ്രേരിതരായിട്ടല്ല ജീവിതം മുഴുവനും കഴിക്കുന്നതെങ്കിലും– ബുദ്ധിശക്തിയേക്കാൾ ഉദ്വേഗത്തെ അവലംബിച്ചത്രെ ജീവിതത്തിൻെറ അധികഭാഗവും കഴിച്ചുകൂട്ടുന്നതു്. അവൎജീവിതത്തെ പ്രേരണകൾകൊണ്ടു ഭരിക്കയല്ലാതെ വിവേചനത്തിനു വിട്ടുകൊടുക്കുന്നില്ല.

അവർ മൃഗനിൎവ്വിശേഷമായി ജീവിക്കുന്നതെ ഉള്ളൂ, സംസ്കാരം സിദ്ധിച്ചവരെപ്പോലെ ജീവസന്ധാരണം ചെയ്യുന്നില്ല, എന്നു പറഞ്ഞാൽ അ

വർ അത്ഭുതപ്പെടുകയൊ ഒരു പക്ഷെ കോപിക്കതന്നെയൊ ചെയ്യേക്കും. അങ്ങിനെയാണെങ്കിലും അതിൽ പരമാത്ഥമുണ്ട്. മൃഗനിവ്വിശേഷജീവിതത്തിനും സംസ്കാരജീവിതത്തിനും തമ്മിൽ ഏറെ വ്യത്യാസമില്ല. കമ്മങ്ങളിൽ അവധാനതയും കത്താവിൽ വിവേചനവും മുദ്രയായികാണുന്നതു് സംസ്കാരമുള്ളവനത്രെ.

ഉദ്വേഗത്തെമാത്രം ആശ്രയിച്ചു് ഉപജീവിക്കുന്നവർ അപ്രമാണങ്ങളായവസ്തുക്കളിൽ സമയത്തിൻെറ ഭൂരിഭാഗവും വ്യയംചെയ്യുന്നു. ക്ഷുദ്രവസ്തുക്കളെ ആരാഞ്ഞു് അത്യഗാധത്തിൽ അവഗാഹനം ചെയ്യു, നിസ്സാരസംഗതികളിൽ മനസ്സു ഇളകി സംക്ഷുബ്ധമാവുക, ഗണ്യകോടിയിൽ എണ്ണപ്പെടാത്ത വസ്തു പവ്വതീകരിച്ചു വീക്ഷണംചെയ്യു എന്നിവയെല്ലാം ഉദ്വേഗചിഹ്നങ്ങളാണു്.

വികാരത്തേക്കാൾ ചിന്താശീലത്തെ ആശ്രയിച്ചു ഉപജീവിക്കുന്നവനുമാത്രമെ നന്മയേയും തിന്മയേയും വ്യാവത്തിച്ചറിവാൻ സാധിക്കുകയുള്ളു. രണ്ടാമതൊന്നുകൂടി ചിന്തിപ്പാൻ അനഹമായ സംഗതികളിൽനിന്നും ശാശ്വതചിന്തയ്ക്കു യോഗ്യമായവ ചെയ്‌വാൻ ബുദ്ധിക്കാണവകാശം.

സംസ്കൃതിപരമായ ജീവിതം സദാ ബുദ്ധിയെമാത്രം ആശ്രയിച്ചിരിക്കുന്നു. ഉദ്വേഗം പ്രായേണ സംഹാരപരമാണു്.

ഒരു വിദ്വാൻ സദസ്സിൽവെച്ചു്, വിശ്വവിഖ്യാതനും ശാസ്ത്രപാരംഗതനും ആയ ഡാക്റ്റർ ആൽബർട്ട് ഐൻസ്റ്റിൻ മനുഷ്യസമുദായത്തിൻെറ ശുഭാശംസകളെ കമ്മപരിപാടിയിൽ കൊണ്ടുവരുവാനായി ലോകരംഗത്തിൽനിന്നു് ഇരുപത്തഞ്ചു മഹാന്മാരെ തിരഞ്ഞെടുത്തു് ഒരു കമ്മററി രൂപീകരിക്കണമെന്നുള്ള അദ്ദേഹത്തിൻെറ അഭിപ്രായത്തെ പ്രഖ്യാപനം ചെയ്തു.

അംഗങ്ങളെ തിരഞ്ഞെടുക്കുന്ന വിഷയത്തിൽ സൂക്ഷ്മമായ പരീക്ഷണം ആവശ്യമാണു്. അവരിൽ ഒരോരുത്തനും താഴെകാണുന്ന മൂന്നു യോഗ്യതകളുണ്ടായിരിക്കണം:—

1. സവ്വലോകവിദിതമായ വ്യക്തിമാഹാത്മ്യവും ബലിഷ്ഠമായ പൗരുഷവും ഉള്ളവനായിരിക്കണം.

2. കുശാഗ്രബുദ്ധികളിൽ അഗ്രഗണ്യനായിരിക്കണം.

3. വിശാലവീക്ഷണമുള്ളവനെന്നു സവ്വസമ്മതം സിദ്ധിച്ചവനായിരിക്കണം.

മനുഷ്യസമുദായം എപ്പോഴെങ്കിലും അവരുടെ ചിന്താഗതിയെ കവിഞ്ഞുള്ള ജീവിതപ്രശ്നങ്ങളോടു നേരിടേണ്ടിവരുമ്പോൾ സ്വാഭിപ്രായം

കൊണ്ടു സമാധാനമുണ്ടാക്കുന്നതിനും ലോകം വിഷമഘട്ടങ്ങളെ തരണം ചെയ്യേണ്ടിവരുന്ന അവസരത്തിൽ ശാന്തമായ ഒരു പുരോഗതിയെ പ്രദാനം ചെയ്യുന്നതിനും ഉള്ള ഒരു മാതൃകാശക്തിയായി ഈ കമ്മിററി പരിണമിക്കുമെന്ന് ആ ശാസ്ത്രപാരാവാരപാരീണൻ വിശ്വസിക്കുന്നു.

# തിരുവിതാംകൂറിലെ
# പള്ളിക്കൂടങ്ങളും പാഠ്യഗ്രന്ഥങ്ങളും.

(പി. ആർ. നീലകണ്ഠൻനായർ)

ഇംഗ്ലീഷുഭാഷയിൽക്കൂടി പാശ്ചാത്യരീതി അവലംബിച്ചുതന്നെ ഭാരതീയരെ വിദ്യാഭ്യാസം ചെയ്യിക്കണമെന്നനിശ്ചയം മക്കാളേയുടെ വാശ്ധോരണിയിൽ മയങ്ങിയ ഗവർണർ ജനറലിൻെറ കൗൺസിൽ നടപ്പിൽ വരുത്തി; അന്നുമുതൽ ആ ഭാഷക്കും രീതിക്കും ആഷപ്രാമാണ്യം സിദ്ധിച്ചു; എന്നുതന്നെയല്ല ആഷമതത്തിനും ആര്യസംസ്കാരത്തിനും അധഃപതനവും സിദ്ധിച്ചു.

ഭൗതികവാദപ്രധാനമായ ഈ സംസ്കാരവിലാസം കന്യയേക്കൂടി സമാശ്ലേഷിച്ചപ്പോൾ ഭാരതഭൂവിൻേറ നാനാദിഗന്തങ്ങളും ഇതിനെ സ്വയംവരിച്ചതായി ഗണിക്കപ്പെടാവുന്നതാണ്. എന്നാൽ വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും ഭാരതത്തിനു ചിരന്തനവും ചിന്മാത്രവും ആയ ഒരു സമ്പത്തുണ്ടെന്നു സവ്വവിദിതമത്രെ. കേരളം വാണിരുന്ന എല്ലാത്തമ്പുരാക്കന്മാരും കൈരളീപ്രണയികളും കലാകുതുകികളും സംസ്കാരോന്മുഖരുമായിരുന്നു. ഇവരിൽ ഏതാനും ചിലരുടെ ഭരണാധികാരംതന്നെ ബ്രിട്ടീഷു കോയ്മയിൽ ലയിച്ചു, അവശേഷിച്ച വിഭാഗം കൊച്ചിയും തിരുവിതാംകൂറുമത്രെ. ഇവയും ബ്രിട്ടീഷിൻെറ നിഴലിലിരുന്നുഴിവാഴുകയാണല്ലോ.

992-വൈകാശിമാസം 19-ാംനു-, അന്നു തിരുവിതാംകൂർ വാണിരുന്ന ഗൗരിപാവ്വതീഭായിറാണി സ്വപ്രജകളുടെ വിദ്യാഭ്യാസത്തിനും തദ്വാരാ ഉത്തമപൗരന്മാരെ സൃഷ്ടിക്കുന്നതിനും ഒരുവിളംബരം പ്രസിദ്ധപ്പെടുത്തി. വിദ്യാഭ്യാസത്തിനു വേണ്ടിവരുന്ന ചിലവു മുഴുവൻ ഗവൺമേൻറുതന്നെ

സഹിച്ചുവന്നിരുന്നു. 'അന്നു ബ്രിട്ടീഷുഗവൺമേൻറിൽനിന്നും ഇൻഡ്യാക്കാരുടെ വിദ്യാഭ്യാസത്തിന് ഒരു ലക്ഷത്തിൽകവിയാത്ത ഒരു തുക ഗ്രാൻറായിമാത്രമേ അനുവദിച്ചിരുന്നുള്ളൂ. ഈ നാട്ടിൽ മാതൃഭാഷയിൽതന്നെ വിദ്യാഭ്യാസം സമാരംഭിക്കയും ചെയ്തു.

1816—19 ഈകാലത്തുതന്നെ ഇവിടെ ഇംഗ്ലീഷുവിദ്യാഭ്യാസത്തിനുവേണ്ട ശ്രമങ്ങൾ തുടങ്ങി. അന്നു സ്വകാര്യസ്ഥാപനങ്ങൾ വഴിയാണ് അവ നടത്തപ്പെട്ടിരുന്നത്. 1834ൽ സ്വാതിതിരുനാളിൻെറ കാലത്താണ് ഒന്നാമത്തെഗവൺമേൻറ് ഇംഗ്ലീഷ്സ്കൂൾ സ്ഥാപിച്ചത്.

19-ാം നൂററാണ്ടിൻെറ പ്രാരംഭകാലംതുടങ്ങി ക്രമാഭിവൃദ്ധിയെ പ്രാപിച്ചുവന്ന, വിദ്യാഭ്യാസവകുപ്പിൽ പാശ്ചാത്യരീതിയെ അനുവർത്തിച്ചുപോന്ന മാതൃഭാഷാഭ്യസനത്തിന് ഉചിതഗ്രന്ഥങ്ങളില്ലെന്നൊരു ആക്ഷേപം പുറപ്പെട്ടു. അതിനാൽ ആയില്യംതിരുനാൾ മഹാരാജാവിൻെറ കാലത്തു പാഠപുസ്തകനിർമ്മാണത്തിനായി ഒരു കമ്മിററിയെ നിയമിച്ചു. പാഠപുസ്തകങ്ങളെ നിർമ്മിച്ചും തിരഞ്ഞെടുത്തും സുയശസ്സും ദുര്യശസ്സും സമ്പാദിച്ചു വളർന്നുവന്ന ഈ കമ്മററിയുടെ അല്പാല്പമായ ദോഷങ്ങളെക്കൂടി പരിഹരിപ്പാൻവേണ്ടി ഇക്കൊല്ലം നടത്തിയ പാഠപുസ്തകത്തിരഞ്ഞെടുപ്പു ആ സ്ഥാപനത്തിനെന്നല്ല, നാടിനുംകൂടി തീരാക്കളങ്കമായി പര്യവസാനിച്ചിട്ടുണ്ട്.

ഈ പാഠപുസ്തകകമ്മിററിയുടെ ജനയിതാവ് എന്ന പേരു സർവാത്മനാ അർഹിക്കുന്നതു കേരളവർമ്മ വലിയകോയിത്തമ്പുരാനാണ്. മലയാളഭാഷയെ ഇതരമാർഗ്ഗങ്ങളിൽക്കൂടി പോഷിപ്പിച്ചിട്ടുള്ളവരുടെ കൂട്ടത്തിൽ അഗ്ര്യസ്ഥാനത്തെ അലങ്കരിക്കുന്നതും ആ തിരുമേനിതന്നെയാണ്. ഒരു സാഹിത്യസമാജത്തിൻെറ അദ്ധ്യക്ഷം വഹിച്ച് ഉപക്രമിക്കുമ്പോൾ പ്രകൃതവശാൽ ബുക്കുകമ്മററിയെക്കുറിച്ച് ഇങ്ങിനെപറവാൻ ഇടവന്നു. "അന്നു നാടുവാണിരുന്ന തിരുമേനിക്ക് എന്തോചില നീരസം എന്നോടുണ്ടായിരുന്നതുകൊണ്ടു ബുക്കുകമ്മിററിയിൽ ഒരു സ്ഥാനവും എനിക്കു തന്നില്ല. അതിൻെറ പ്രസിഡൻറായി അണ്ണാജിരായർ നിയമിതനായി. അണ്ണാജിരായർ കുശാഗ്രബുദ്ധിയും സമർത്ഥനുമായിരുന്നു. പക്ഷെ ബുക്കുകമ്മററിയിൽ അദ്ദേഹത്തിനു പരാജയമാണു പററിയത്. ശേഷിക്കുറവോ ബുദ്ധിയുടെ കുറവൊ അദ്ദേഹത്തിൻെറ തോൽവിക്കു കാരണങ്ങളല്ല. പിന്നയോ മലയാളപുസ്തകങ്ങളെഴുതിയും എഴുതിച്ചും പാഠശാലയ്ക്കു നൽകുന്നതിനു നിയുക്തനായ അണ്ണാജിക്കു മലയാളം ഒട്ടുംതന്നെ അറിഞ്ഞുകൂടാ എന്നുമാത്രമൊരു കുറവാണുണ്ടായിരുന്നത്."

അധികംനാൾ കഴിയുന്നതിനു മുമ്പുതന്നെ കേരളവർമ്മയുടെ അധ്യക്ഷതയിൽ ആ കമ്മററിയിൽനിന്നു പാഠശാലയ്ക്കുപയുക്തങ്ങളായ ഒന്നും രണ്ടും മൂന്നും പാഠപുസ്തകങ്ങളും വിജ്ഞാനമഞ്ജരി, സന്മാർഗപ്രദീപം യുവാക്കന്മാരോടുള്ള ഉപദേശം എന്നിങ്ങനേയുള്ള പല സൽഗ്രന്ഥങ്ങളും പാഠ്യപുസ്തകങ്ങളായിത്തീൎന്നു. അടുത്തുകഴിഞ്ഞ അൻപതു കൊല്ലങ്ങളിലായി ഭാഷയിൽ പല ഗ്രന്ഥങ്ങളും അവതരിച്ചു. അവയിൽ പലതും സാഹിത്യഗ്രന്ഥങ്ങളുമാണ്. പാഠശാലകൾക്ക് ഉപയുക്തമായ വിഷയങ്ങളേ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളും അപൂർവമല്ലെങ്കിലും ഉദ്ദേശസാധ്യത്തിന് അവ എത്രത്തോളം പര്യാപ്തം എന്നതു സംശയാധീനമാണ്.

ഇങ്ങിനെയുള്ള പരിതസ്ഥിതിയിൽ ബുക്കുകമ്മററിയുടെ ചുമതല പാഠപുസ്തകങ്ങൾ എഴുതുന്നതിനല്ല അവയെ തിരഞ്ഞെടുക്കുന്നതിൽ മാത്രം വിനിയോഗിച്ചു. കൈക്കൂലി, ശിപാൎശി, സേവ, സ്വാൎത്ഥം, എന്നിങ്ങനെയുള്ള അനവധി ചണ്ഡാലവർഗങ്ങളുടെ പരിസേവനംകൊണ്ട് ആ സരസ്വതീമണ്ഡപം മലീമസമാക്കിത്തീൎത്തു. അല്പം ചില പരിഹാരങ്ങളെങ്കിലും വന്നെങ്കിലോ എന്നു ശങ്കിച്ചു കഴിഞ്ഞകൊല്ലത്തിൽ ഒരു പുതിയസ്ഥാനം സ്വീകരിച്ചു. മേല്പറഞ്ഞ നീചകുലവിക്രിയകളിൽ ചിലതിനു പ്രവേശം സിദ്ധിച്ചില്ലെന്നല്ലാതെ പലതിൻേറയും പൈശാചികനൃത്തം ആവൎത്തിക്കതന്നെ ചെയ്തു.

ബുക്കുകമ്മിററിയെ പിരിച്ചുവിട്ടിരുന്നതുകൊണ്ടും അങ്ങിനെ ഒരു സ്ഥാപനത്തിൻെറ ആവശ്യം സംശയാധീനമായിരുന്നതുകൊണ്ടും പാഠപുസ്തകങ്ങൾ തിരഞ്ഞെടുപ്പിന് എവിടെയ്ക്കാണയക്കേണ്ടതു് എന്നാണയക്കേണ്ടതു് എത്രവീതം അയക്കണമെന്നെല്ലാം പലരും സംശയിക്കാതിരുന്നില്ല. പക്ഷെ കാര്യത്തോടടുത്തും അധികാരസ്ഥാനത്തെ സമീപിച്ചും അന്വേഷണം നടത്തിയപ്പോൾ എപ്പോഴെങ്കിലും എത്രയെങ്കിലും എവിടെയും പുസ്തകങ്ങൾ ഏല്പിക്കാമെന്നു വിശദമായി.

വിദ്യാഭ്യാസഡയറക്ടരുടെയും, കമ്മററിസെക്രട്ടറി എന്ന സ്ഥാനപ്പേരുക്രുടിയുള്ള ചീഫ് ഇൻസ്പെക്ടരുടെയും ആഫീസുകളിൽ ഒട്ടനവധി പുസ്തകങ്ങൾ സ്വരൂപിക്കപ്പെട്ടു. കൈരളീദേവിയുടെ നിവേദ്യത്തിനായി ഭക്തന്മാരും, കപടഭക്തന്മാരും, കാൎയ്യംകാണാൻ വഴിപാടുകഴിക്കുന്നവരും ആ സന്നിധിയിൽ ഹാജരായി സമൎപ്പിച്ചു. വഴിപാടുസാധനങ്ങളിൽ പലതും അമ്പലവാസികൾ കക്കുവാൻശ്രമിച്ചുവെന്നോ, കട്ടുഎന്നോ ഒരു കിംവദന്തിപരന്നിട്ടുണ്ട്. ഈ കാൎയ്യം കീഴ്ശാന്തിക്കാരനറിഞ്ഞു സാമാനങ്ങളെല്ലാംവച്ചുപൂട്ടിമുദ്രയുംവച്ചു താക്കോലും മുദ്രയും മേശാന്തിയേ ഏല്പിച്ചുപോലും. സാമാനങ്ങൾ കളവുപോയിട്ടുള്ളതിൻേറ സൂക്ഷ്മമറിവാൻ അവിടെ ഇന്നുള്ള വ

യുടെ ഒരു ലിസ്റ്റ് പ്രസിദ്ധം ചെയ്യുന്നതു നന്നായിരിക്കും.

കൊട്ടിയൂർ, ശബരിമല എന്നീ ക്ഷേത്രങ്ങളിൽ ആണ്ടിൽ ഒരിക്കൽ മാത്രമേ പ്രധാനമായപൂജയും നിവേദ്യങ്ങളും നടത്താറുള്ളു എന്നു എല്ലാവക്കും അറിയാമല്ലോ. കൈരളീദേവിയുടെ ഇവിടത്തെ ക്ഷേത്രത്തിലും അങ്ങിനെതന്നെയാണു പതിവു്. എന്നാൽ കൊല്ലംതോറും ധാരാളം ശാന്തിക്കാരേ നിയമിക്കാറുണ്ടു്. ഇക്കൊല്ലം ആ രീതിയേറിട്ടു രണ്ടുശാന്തിക്കാരേ മാത്രം നിയമിച്ചു. അവർ കൈരളിയുടെ കണ്ഠാഭരണം കറന്നു കെട്ടുതാലിയാക്കിയും, ശ്രീകോവിൽ പൊളിച്ചു നൂതനഗൃഹം നിർമ്മിച്ചും സംതൃപ്തരാകുവാൻ ശ്രമിക്കുന്നുഎങ്കിൽ അവ നീണ്ടാൾ നിലനിന്നു ശുഭപരിണാമികളാകുമോ എന്നു കണ്ടറിയേണ്ടതുതന്നെയാണ്.

(ഈ കൊല്ലത്തെ പാഠപുസ്തകങ്ങളുടെ തിരഞ്ഞെടുപ്പിനേയും അവയുടെ യോഗ്യതകളേയും യഥാകാലം നിരൂപണംചെയ്യാൽ കൊള്ളാമെന്നു് ഇച്ഛിക്കുന്നുണ്ടു്. സരസ്വതീദേവി അനുഗ്രഹിക്കട്ടെ.)

---

## ആചാര്യ റെ

ബങ്കാളത്തിൽ ജസ്സോർ ഡിസ്ത്രിക്ടിൽ ഭാരുളി എന്ന ഗ്രാമത്തിൽ 1861 ആഗസ്റ്റ് 2ാംതിയ്യതി ആചാര്യപ്രഫല്ലചന്ദ്രറെയുടെ അവതാരംകൊണ്ടു ഭാരതഭൂമി കൗമുദീധവളിതമായി. ഈ മഹാത്തിന്റെ തറവാട്ട് അതിപ്രശസ്തമായ ഗണനയ്ക്കു് പാത്രീഭവിച്ചതായിരുന്നു. ഈ തറവാട്ടിലെ അംഗങ്ങൾ നവാബന്മാരുടെയും ഈസ്റ്റ് ഇൻഡ്യാക്കമ്പനിയുടെയും അതിപ്രധാനങ്ങളായ ഉദ്യോഗങ്ങളിൽ ഏർപ്പെട്ടിരുന്നു.

റെയുടെ പിതാമഹൻ ജസ്സോറിൽ ഒരു ശിരസ്തദാരായിരുന്നു. വാസ്തവവിദ്യാഭ്യാസംകൊണ്ടു് അതിവിശാലമായ വീക്ഷണങ്ങളോടുകൂടിയ ഒരു പുണ്യാത്മാവാണ് പ്രകൃതപുരുഷന്റെ ജന്മഹേതുവായിതീന്നതു്. ഇംഗ്ലീഷിലും പഷ്യനിലും പാണ്ഡിത്യംസമ്പാദിച്ചതിനുപുറമെ സംസ്കൃതവും അറബിയും അദ്ദേഹത്തിനു സ്വാധീനമായിരുന്നു. മതഭ്രാന്തുകൊണ്ടു സങ്കുചിതമല്ലാത്ത ഒരു ഹൃദയം അദ്ദേഹത്തിനു സ്വാധീനമായിരുന്നു. ആധുനികവിദ്യാഭ്യാസരീതിയുടെ ആവിർഭാവംകൊണ്ടു് ആ ഗ്രാമം അനുഗൃഹീത

മായത്് അദ്ദേഹത്തിൻെറ ശ്രമം കൊണ്ടുതന്നെയാണ്. സ്വപുത്രരോടു ള്ള വാത്സല്യം അവരുടെ സ്വാതന്ത്ര്യബുദ്ധിയുടെ വികസനത്തിനു സംഗതി യാക്കി. ഒരു സെമിൻഡാർ ആയിരുന്നതുകൊണ്ട് അദ്ദേഹത്തിനു ഒരു മാന്യസ്ഥാനം ഉണ്ടായിരുന്നു. കലാവൈദഗ്ദ്ധ്യവും, നവീനാശയവും ഉള്ള ഇദ്ദേഹത്തെ യുവബംഗാളം അന്നത്തെ വിജ്ഞാനദീപവലയത്തിലേക്കു ഹഠാൽ ആകർഷിച്ചു.

സ്വപുത്രന്മാരുടെ വിദ്യാഭ്യാസത്തിനു വേണ്ടി 1870-ൽ ഇദ്ദേഹം കൽക്കട്ടയിലേക്കു മാറിത്താമസിച്ചു. പ്രഫുല്ലനേയും അദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരനേയും ഹെയർസ്കൂളിൽ ചേർത്തു. പിതാവിൻെറയും പുത്രന്മാരുടെയും നിത്യജീവിതം ആരേയും ആനന്ദഭരിതരാക്കിത്തീർക്കാതിരിക്കയില്ല. പാഠശാലയിൽ നിന്നോ ഗ്രന്ഥങ്ങളിൽനിന്നൊ ഗ്രഹിച്ചിരുന്നതിൽ കൂടുതലായ വിജ്ഞാനം പിതാവിൽനിന്ന് അവൎക്കു സിദ്ധിച്ചിരുന്നു. അതിബാല്യത്തിൽതന്നെ പ്രഫുല്ലൻ ജ്ഞാനസമ്പാദനത്തിൽ അത്യന്തം തൃഷ്ണ പ്രദർശിപ്പിച്ചിരുന്നു. ഇന്ന് ആധുനികകാലത്തെ രസതന്ത്രശാസ്ത്രവിശാരദന്മാരിൽ ഒരുവനെന്നു സാഭിമാനം പറയാവുന്ന റെ വിദ്യാൎത്ഥിയായിരുന്ന കാലത്തു ഷെൿസ്പിയറുടെ കാവ്യതല്ലജങ്ങളിൽ പലതും ഹൃദിസ്ഥമാക്കിയിരുന്നു. ചരിത്രം ഭൂമിശാസ്ത്രം ഇവയിലും പ്രഫുല്ലൻ അതിസമൎത്ഥനായിരുന്നു. ഈ വിഷയങ്ങളിൽ ഉൽകൃഷ്ടവിജയിക്കു ലഭിച്ചിരുന്ന പാരിതോഷികങ്ങൾ പ്രഫുല്ലചന്ദ്രനെ അഭയം പ്രാപിച്ചിരുന്നു.

## ജ്ഞാനതൃഷ്ണ.

പതിമൂന്നുവയസ്സുമാത്രം പ്രായമായ അന്നു പ്രഫുല്ലനെ കൃച്ഛ്റസാധ്യമായ അതിസാരരോഗം ബാധിച്ചു. ഏതൽക്കാലപര്യന്തം ആ രോഗം ഇദ്ദേഹത്തെ വിട്ടൊഴിയാതെ കൂടിയിരിക്കുന്നു. പാഠശാലയെ ഉപേക്ഷിക്കേണ്ടതായും വന്നു. പക്ഷെ ഇതു രൂപാന്തരത്തിൽ പ്രത്യക്ഷപ്പെട്ട ഒരനുഗ്രഹം മാത്രമായിരുന്നു. പാഠശാലാവ്യവസ്ഥിതപാഠപദ്ധതികളുടെ ഹതപൗരുഷശൃംഖലയിൽനിന്നു മോചനം സിദ്ധിച്ചതുകൊണ്ടു ഗ്രന്ഥപാരായണത്തിൽ അത്യന്തം ചാരിതാൎത്ഥ്യം സിദ്ധിച്ചും സ്വപിതാവിൻെറ ഗ്രന്ഥശാലയിൽ ഉള്ള എല്ലാ പുസ്തകങ്ങളും അദ്ദേഹം ഹൃദിസ്ഥങ്ങളാക്കി.

ഇംഗ്ലീഷുസാഹിത്യത്തിൽ ഉൽകൃഷ്ടങ്ങളായ പല ഗ്രന്ഥങ്ങളും വായിച്ചുതീർത്തു. ഒരു ലാററിൻഗ്രന്ഥത്തെ സ്വപ്രയത്നംകൊണ്ടുതന്നെ അഭ്യസിച്ചു. ഏഴുമാസക്കാലംകൊണ്ടു രോഗത്തിന് അല്പം ശമനം കിട്ടി. കേശവചന്ദ്രസേനൻ സ്ഥാപിച്ച ആൽബർട്ട്സ്കൂളിൽ വീണ്ടും ചേർന്നു. അ

തിബാല്യ മുതല്ക്കുതന്നെ പ്രഫുല്ലന് ബ്രഹ്മസമാജത്തിൽ പ്രത്യേകമായ കൗതുകത്താൽ ആകർഷിക്കപ്പെട്ടിരുന്നു. നിസ്വാത്ഥമായ പാഠശാലയിൽ വേലചെയ്തിരുന്ന ഒരുകൂട്ടം ബ്രഹ്മസാമാജയുവാക്കന്മാരുടെ ആദശം പ്രഫുല്ലന് പ്രത്യേകം അനുകരണീയമായിത്തീൎന്നു. എല്ലാ പരീക്ഷകളിലും വിജയാഗ്രവത്തിയായിരുന്ന പ്രഫുല്ലൻ എല്ലാക്കൊല്ലവും സമ്മാനദാനങ്ങളാൽ സമ്മാനിതനായിരുന്നു.

പ്രവേശനപരീക്ഷയിൽ ജയിച്ചതിനുശേഷം പ്രഫുല്ലചന്ദ്രൻ ഉപരിവിദ്യാഭ്യാസത്തിനു പണ്ഡിതഈശ്വരവിദ്യാസാഗരന്റെ മെത്രാപ്പോലീത്തൻ സ്ഥാപനത്തിൽ ചേൎന്നു. ഇക്കാലത്തു പ്രഫുല്ലചന്ദ്രന്റെ പിതാവു വാമമായ വിധിയാൽ ഹതനാകാൻ തുടങ്ങി. ഒന്നുകഴിഞ്ഞൊന്ന് എന്നാവിധത്തിൽ കൽക്കട്ടയിലുള്ള വസതികൂടി നഷ്ടമായി.

## എഡിൻബറൊ.

പ്രഫുല്ലൻ കൽക്കട്ടയിൽതന്നെ വിദ്യാഭ്യാസം തുടൎന്നുവന്നു. രസതന്ത്രത്തിലും പ്രകൃതിശാസ്ത്രത്തിലും പ്രസിഡൻസികാളേജിൽ നടത്തിയിരുന്ന പ്രസംഗപാഠങ്ങളെ കേൾക്കാൻ അവിടെ ഹാജരായിരുന്നു.

ഈ കാലത്തു സംസ്കൃതം, ഫ്രഞ്ച്, ജൎമ്മൻ എന്നീഭാഷകളും അദ്ദേഹം അഭ്യസിച്ചു. ബി. എ. ക്ലാസ്സിൽ പഠിക്കുന്നകാലത്തു ഗിൽക്രൈസ്റ്റ് സ്കാളർഷിപ്പിന് ഒരു മത്സരപ്പരീക്ഷയിൽ പ്രൈവററായിച്ചേൎന്നു. ആകർഷണീയമായ ആവേതനം അനായാസേന പ്രഫുല്ലനു സിദ്ധിച്ച വൃത്താന്തം ഒരു പ്രഭാതത്തിന്റെ രമണീയതയെ കൽക്കട്ട നിവാസികൾക്കും കാളേജുകാൎക്കും ശതഗുണം വൎദ്ധിപ്പിച്ച് അനുഭവിപ്പാൻ സംഗതിയാക്കി. ഇൻഡ്യയിൽ ഈ ഒരു സ്ഥാനം ബാംബേക്കാരനായ ഒരു പാഴ്സിയുവാവിനു മാത്രമെ സിദ്ധിച്ചിട്ടുള്ളു.

ഉടനെതന്നെ പ്രഫുല്ലൻ സ്വപിതാക്കൾക്ക് ഈ വൃത്താന്തം എഴുതി അയക്കയും ഇംഗ്ലണ്ടിലേക്കു പോകുവാൻ അനുവാദം ചോദിക്കയും ചെയ്തു. അവർ അതിനെ സമ്മതിച്ചു. ആശാഭരിതനായ യുവാവു കപ്പലിൽ യാത്രയും തിരിച്ചു. സിംഹപ്രഭുവും സർ ജെ. സി. ബോസും ഇംഗ്ലണ്ടിൽ ഇതിനുമുമ്പിൽതന്നെ എത്തിയിരുന്നു. പ്രഫുല്ലൻ ഏതാനും ദിവസം ഇവരൊന്നിച്ചുതന്നെ താമസിച്ചു. അതിനുശേഷം ബി. എസ്സ്സിക്കു ചേരുവാൻ എഡിൻബറോവിലേക്കു യാത്രതിരിച്ചു. ഇദ്ദേഹത്തിന്റെ രസതന്ത്രോപദേഷ്ടാവ് പ്രഫസർ അലക്സാണ്ടർ കംബ്രൗൺ ആയിരുന്നു. പ്രകൃത്യാ, നാണംകുണുങ്ങിയെങ്കിലും പ്രഫുല്ലൻ അവിടെ പലരുടേയു സ്നേഹം

ത്തിന്നു പാത്രീഭവിച്ചു. ഇദ്ദേഹത്തിന്റെ സഹപാഠികളിൽ ചിലരുംകൂടി ഈ ശാസ്ത്രത്തിൽ വിദഗ്ദ്ധരായിട്ടുണ്ട്. സർ ജെയിംസ്‌വാക്കർ, അലക്സാണ്ടർസ്മിത്ത് എന്നിവർ ഗ്രന്ഥകാരന്മാർ എന്ന നിലയിലും ഹഫ്‌മാഷൽകോബാൾട്ട് ആലം കണ്ടുപിടിച്ച ഒരു ഗവേഷകൻ എന്ന നിലയിലും സുപ്രസിദ്ധി നേടിയവർ ഇദ്ദേഹത്തിന്റെ സഹപാഠികളും ആപ്തമിത്രങ്ങളുമാണ്. കെമിക്കൽസൊസയററി സവ്കലാശാലയിൽ വൈസ്പ്രസിഡന്റ്സ്ഥാനം ഇദ്ദേഹത്തിന്നു ലഭിച്ചു. പ്രസിഡന്റ്, ക്‌മിസ്റ്ററി പ്രഫസർ ആയിരുന്നു.

## ഇൻഡ്യയെക്കുറിച്ചുള്ള ഉപന്യാസം.

പ്രഫുല്ലചന്ദ്രറേയുടെ ജീവിതകാലത്തുള്ളതിൽ അതിപ്രധാനമായ ഒരു സംഭവം ഇക്കാലത്തുണ്ടായി. 1885ൽ ഇഡസലി യൂണിവർസിററിറക്ടർ ആയി നിയമിക്കപ്പെട്ടു. ഇദ്ദേഹം ഇൻഡ്യാസ്റ്റേറ്റുസെക്രട്ടറി ആയിരുന്ന ആളാണ്. "സിപായിലഹളയ്ക്കു മുമ്പും പിമ്പും ഉള്ള ഇൻഡ്യാ" എന്ന വിഷയത്തെ അധികരിച്ച് ഒന്നാന്തരം ഒരു ഉപന്യാസം എഴുതുന്ന ആളുക്കു ഒരു വലിയ സമ്മാനം കൊടുക്കാമെന്നു പ്രഖ്യാപനം ചെയ്തു. പ്രഫുല്ലനു ഈ സമ്മാനം സ്വാധീനമാക്കുന്നതിന്നു മോഹം ജനിച്ചു. ചരിത്രവിഷയത്തിൽ സുപ്തമായിക്കിടന്നിരുന്ന വാസന ഈ പ്രഖ്യാപനത്തിൽ പ്രോജ്ജ്വലിച്ചു. പല ലൈബ്രറികളേയും പ്രഫുല്ലൻ ഗ്രന്ഥഗവേഷണത്തിൽ പരിശോധിക്കേണ്ടിവന്നു. ഈ അവസരത്തിൽ ഇദ്ദേഹം കാണിച്ച അശ്രാന്തപരിശ്രമവും ഉത്സാഹവും ഉൽബുദ്ധപ്രതിഭയ്ക്കു അസംഗതമല്ല. സ്വാധീനമായ സകല ഗ്രന്ഥങ്ങളും വായിച്ചു. പൊളിട്ടിക്കൽ എക്കാണമിയുടെ ജ്ഞാനം ഈ വിഷയത്തിൽ പ്രവൃത്തിക്കുന്നതിന്ന് അനപേക്ഷണീയമായ ഒരു സമ്പത്തെന്നറിഞ്ഞു ആ വക ഗ്രന്ഥങ്ങളേയും പ്രഫുല്ലൻ സവിശേഷം പഠിച്ചു. അധികാരപരിധിയിൽനിന്നു പ്രസിദ്ധം ചെയ്തിരുന്ന ഒരു ലേഖനംപോലും ഇദ്ദേഹത്തിന്റെ അന്വേഷണത്തിൽപ്പെടാതിരുന്നില്ല. പാർലമേന്റിന്റെ എല്ലാനടപടികളും സശ്രദ്ധം ഇദ്ദേഹം പഠിച്ചു. അനന്യമഹിമയുള്ള ഒരു ഗ്രന്ഥനിർമ്മാണമത്രെ ഇത്രയും കർമ്മത്തിന്റെ ഫലം.

പരിശോധകന്മാരെല്ലാവരും അനന്യസാധാരണമഹിമ ഈ ഉപന്യാസത്തിനുണ്ടെന്നു സമ്മതിച്ചു എങ്കിലും പ്രഫുല്ലനു സമ്മാനം ലഭിച്ചില്ല. കാരണം അനതിദൂരവർത്തിതന്നെ. പുസ്തകം അതി പ്രശസ്തരീതിയിൽ നിർമ്മിച്ചിട്ടുണ്ടെങ്കിലും ബ്രിട്ടീഷുഭരണത്തിന്റെ അനാശാസ്യതയെ സവിശേഷം പ്രസ്താവിച്ചിരിക്കുന്നു എന്നത്രെ അവർക്കുള്ള അഭിപ്രായം.

ധാരാവാഹിയായ ആ ഉപന്യാസം കാര്യകാരണവിമർശനംചെയ്തു ഒരു മുന്നറിവിനെ നല്കുന്നതായിരുന്നു. താഴെകാണുന്ന ചില വാക്യങ്ങളെ അതിൽനിന്നുദ്ധരിച്ച് അതിനെ വിശദീകരിക്കാം.

അപ്രതിഹതവും അപ്രധൃഷ്യവുമായ വാസ്തവാനുപൂർവിയെ സമ്മതിക്കുന്നവിഷയത്തിൽ ഇംഗ്ലണ്ടു ദ്വൈവശക്തിയാൽ വൈമനസ്യം കാണിക്കുന്നു. അത്രതന്നെയല്ല, ക്രമപ്രവൃദ്ധമായ ഒരു രാഷ്ട്രീയജനതയുടെ ഫലോന്മുഖമായ ആശാപരമ്പരയെ ശ്വാസരോധംചെയ്തു വധിപ്പാൻ സർവശക്തിയും പ്രയോഗിച്ചും കാണുന്നു. അമിത്രഭാവനയോടെ നടത്തുന്ന ഒരു ഭരണത്തിന്റെ സ്വാൎത്ഥമാത്രപരവും തദ്വാരാ കഠിനവും ക്രൂരവുമായ ആവശ്യങ്ങൾ ജന്മാവകാശികളായ ഭാരതസന്തതികളിൽ അവശതയേയും, അനൎത്ഥതയേയും അധ്യാരോപണംചെയ്തും കാണുന്നുണ്ട്. അത്രതന്നയോ, ആത്മാഭിമാനത്തെ അടിയറവയ്ക്കുണ്ട ദൈന്യനിലയ്ക്ക്, ഉദ്ധതവും ഉന്മത്തവും ആയ അവകാശനിരസനത്തിനുമധ്യേ സുലളിതമായ ഒരു പദം ഇല്ലായിരിക്കുമോ? നാം അധിവസിക്കുന്ന കാലവും ദേശവും അത്ര വിലക്ഷണമാണ്. ഏഴുശതാബ്ദത്തോളം ചിരന്തനമഹിമയുള്ള ഒരു സ്ഥാപനത്തെ അത്രയും ദിവസത്തെ ശ്രമംകൊണ്ടു അലസന്മാരെങ്കിലും ആദായം മുഴവനും അപഹരിക്കുന്ന ഒരുക്കൂട്ടം ആളുകളുടെ ഒരു പഞ്ജരമായി പരിണമിച്ചിരിക്കുന്നു. സന്ധിയാലോചനയും മററു പല തന്ത്രങ്ങളും പരിപൂൎണ്ണപരാജയത്തിൽ മറെറാരിടത്തു കലാശിച്ചിരിക്കുന്നു. അയർലണ്ടിനു അൻപതു കൊല്ലത്തെ അവകാശം കൊടുത്തിട്ടും ഗ്രെയിററുബ്രിട്ടനോടുള്ള വൈരാഗ്യത്തിനു വൎദ്ധനവിനുമാത്രമെ സംഗതി ആയിട്ടൊള്ളൂ. ഒരു സഹവൎത്തിയായ ഛീപ്പ് നമ്മെ പഠിപ്പിച്ച പാഠം ഇൻഡ്യയേ സംബന്ധിക്കുമ്പോൾ വിസ്മൃതമാകുമോ?

## വിശ്വാസവും വ്യാമോഹവും.

സെക്രട്ടറി പദച്യുതി വന്ന ഒരാളിൽ നിന്നും സമ്മാനലാഭമുണ്ടാക്കാതിരുന്നതു മേല്പറഞ്ഞ സംഗതികളെങ്കിൽ അത്ഭുതപ്പെടുവാനെന്തുള്ളൂ.

പക്ഷെ കൈയ്യെഴുത്തുപ്രതി പ്രഫുല്ലൻ മടക്കിക്കിട്ടി. അതിരഹസ്യമായി അതു അച്ചടിപ്പിച്ചു. ഈ ഗ്രന്ഥം വിതരണം ചെയ്യണമെന്നു നിൎദ്ദേശിക്കപ്പെട്ട വിദ്യാൎത്ഥികളോടു ഇങ്ങനെ ഒരു അഭ്യൎത്ഥനയും ചെയ്തിരുന്നു:- ആധുനികകാലത്തെ ഇൻഡ്യയുടെ പരിതാപകരമായ നില ഇംഗ്ലണ്ടിന്റെ അപരാധപരമായ അനവധാനതയും ആ സാമ്രാജ്യത്തിന്റെ കാൎയ്യങ്ങളിലുള്ള ജുഗുപ്സയും മാത്രമാണ്. ഇൻഡ്യയോടു അനുവൎത്തിക്കേണ്ട

ഇംഗ്ലണ്ടിൻെറ കത്തവ്യം എത്രൽക്കാലപര്യന്തം പരാജയം, അതെ മമ്മ ഭേദകമായ പരാജയംതന്നെയാണ്. ഈ രാജ്യത്തിൻെറ പ്രബുദ്ധസന്തതികളായ നിങ്ങളെയാണ ഞങ്ങൾ നിന്നിമേഷരായി വീക്ഷിക്കുന്നതു്. എന്തിന, ന്യായവും, ഔദാര്യവും, കരുണയും ഉള്ള ഒരു നയം ഇൻഡ്യയിൽ സംസ്ഥാപിപ്പാൻ മാത്രമാണ്. ഞങ്ങളുടെ സകലവിധ ആശയം നിങ്ങളിൽ സമപ്പിക്കുന്നു.

അക്കാലങ്ങളിൽ 'അപേക്ഷിച്ചാൽ ഉപേക്ഷിക്കയില്ലെന്ന തത്വത്തെ' താൻ വിശ്വസിച്ചിരുന്നു എന്നു ആചാര്യ സമ്മതിക്കുന്നു. പക്ഷെ ഇന്നു ഈ എഴുപതാം കാലത്തു പരമാത്ഥം അദ്ദേഹം നല്ലപോലെ അറിയുന്നു.

പ്രഫുല്ലൻ ഇങ്ങിനെ പറയുന്നു. "നമ്മുടെ രാജ്യം അനുഭവിക്കുന്ന അപരാധങ്ങളും സങ്കടവും ബ്രിട്ടീഷുകാരിൽ നിവ്യാജമായി സമപ്പിതമായാൽ അവയ്ക്കു സമാധാനം ലഭിക്കും. ഈ മിഥ്യാബോധം എറെത്താമസിയാതെ വിശദമായി. ലോകചരിത്രം മുഴുവൻ പരിശോധിച്ചാലും, ബലവാനായ ഒരു അധീശൻ സ്വമനസ്സാലെ ആശ്രിതൻെറ സങ്കടനിവാരണം ചെയ്കതായി കാണുകയില്ല. ഇംഗ്ലണ്ടിനെപ്പോലെ സ്വതന്ത്രമായ ഒരു രാജ്യത്തുകൂടി ജാൺ രാജാവിൽനിന്നു ഒരു മാഗ്നകാർട്ട കിട്ടുവാൻ പ്രഭുക്കന്മാരും ജനങ്ങളും വളരെ ക്ലേശിച്ചു. സിവിൽവാർ നടന്നകാലത്തു ഇംഗ്ലണ്ടിലെ ജനാവലി രക്തപ്പുഴകളെ പലതിനെയും തരണം ചെയ്തതിനുശേഷമെ പ്രാതിനിദ്ധ്യം കൂടാതെ നികുതിയല്ലെന്ന അധികാരം സിദ്ധിച്ചൊള്ളു."

സർ പ്രഫുല്ലൻ സ്വകൃതിയുടെ ഒരു പ്രതി ജാൺബ്രയിററിനു അയച്ചുകൊടുത്തു. ബമ്മയെ സ്വാധീനപ്പെടുത്തിയ സംഗതിയെക്കുറിച്ചു ഒരു എഴുത്തും അയച്ചിരുന്നു. ബ്രയിററ് ഇങ്ങിനെ ഒരു എഴുത്തു അയച്ചു.

(തുടരും)



# ഉദ്ധാരണങ്ങൾ.

## യഥാർത്ഥ പാണ്ഡിത്യം.

സർ. സി. വി. രാമൻ.

ബോംബെ സർവ്വകലാശാലയിൽ

1932-ആഗസ്റ്റ് 16-ാംനു- ചെയ്ത കോൺവെക്കേഷൻ പ്രസംഗത്തിലെ

ചില ഭാഗങ്ങൾ.

* * * * * * * * *

"രണ്ടാംതരവും മൂന്നാംതരവുമായ പുസ്തകങ്ങളുടെ കണക്കററ വിളവാണ് "പണ്ഡിതത്വ"ത്തിൻെറ മറെറാരു പ്രദർശനരൂപം. നവീനാശയങ്ങൾക്കും ഗവേഷണത്തിന്നും സ്വതന്ത്ര ചിന്തക്കും വിലയില്ലാതാകുകയും, വിദ്യാഭ്യാസസംബന്ധമായ വേതനങ്ങളും ഉദ്യോഗങ്ങളും പണ്ഡിതസ്ഥാനങ്ങളും ഗ്രന്ഥജ്ഞാനം തലയിൽ വഹിച്ചുകൊണ്ടു നടക്കുവാൻ ഏററവും അധികം സാമർത്ഥ്യം പ്രദർശിപ്പിക്കുന്നവക്കു ലഭിക്കയും ചെയ്യുന്നതുകാണുമ്പോൾ "പണ്ഡിതത്വ"ത്തിൻെറ കാലമാണെന്നു ധരിക്കാം."

" "പണ്ഡിതത്വം" നമ്മുടെ സർവ്വകലാശാലകളിൽ ഒരു നിലനിന്ന ബാധയായിത്തീന്നിരിക്കുന്നുവെന്നു ഞാൻ അഭിപ്രായപ്പെടുന്നു. വിജ്ഞാനത്തെ ഗ്രന്ഥങ്ങളിലും ഗ്രന്ഥശാലകളിലും തിരയാതെ അതിൻെറ ഉത്ഭവസ്ഥാനത്തുനിന്നുതന്നെ കണ്ടെടുക്കുന്നതാണ് സാക്ഷാൽ വിദ്വത്വമെന്നുള്ള വാസ്തവത്തെ പണ്ഡിതത്വം നമ്മളിൽ നിന്നു മറച്ചുകളയുന്നു."

* * * * * * * * *

"മറെറാരു സംഗതിയെപ്പററി എനിക്കു പ്രത്യേകം പറയാനുണ്ട്. ഇന്നു ഭാരതവഷം അജ്ഞതയുടേയും മതഭ്രാന്തിൻേറയും ജാതിവ്യത്യാസത്തിൻേറയും ദാരിദ്ര്യത്തിൻേറയും എന്നുവേണ്ട, സവ്വവിധമായ സമുദായവിഷങ്ങളുടേയും അപാരമായ അഗാധത്തിൽ പതിച്ചുകിടക്കുകയാണെന്നുള്ള വാസ്തവം നിങ്ങൾ സ്മരിക്കേണമെന്നു ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. ഈ ചളിക്കുണ്ടിൽ നിന്നു നമ്മുടെ ജന്മഭൂമിയെ ഉന്നമിപ്പിക്കുവാനും നമ്മുടെ ജീവിതദശയിൽ നമ്മേ സംഭ്രമിപ്പിക്കുന്ന വിഷമമേറിയ എല്ലാ

പ്രമേയങ്ങൾക്കും ഒരേ അടിയായി നിവൃത്തിമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതി ന്നും പര്യാപ്തമായ ആ പരമശക്തി ഏതെന്നു നിങ്ങൾ നിങ്ങളോടുതന്നെ ചോദിക്കുവിൻ — സയൻസ്-സയൻസ്മാത്രം എന്നാണു വീണ്ടും നിങ്ങൾക്കു ഉത്തരം ലഭിക്കുന്നതു്."

"ഞാൻ അല്പം മുമ്പ് പറഞ്ഞപ്രകാരം നമ്മുടെ വിദ്യാഭ്യാസക്രമ ത്തിൽ ഒരു പരിവർത്തനം ഇന്നു് അവശ്യം ആവശ്യമായിരിക്കുന്നു. വിദ്യാ ഭ്യാസത്തിൻെറ ആരംഭം മുതൽതന്നെ അതിൻെറ അടിത്തറ സയൻസാ യിക്കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. സയൻസ്പഠനം ആരംഭിക്കുന്ന തിനുള്ള ഉത്തമകാലം ശിശുവിൻെറ ജനനകാലമാണു്. അങ്ങിനെയാ യാൽ ഭയങ്കരമായ ദാരിദ്ര്യംകൊണ്ടും, നിലത്തേയും, കൃഷിയേയും മാത്രം ആശ്രയിച്ചുള്ള ജീവിതംകൊണ്ടും നാം ഇന്നു അനുഭവിക്കേണ്ടിവരുന്ന അ നേകതരങ്ങളായ വിഷമങ്ങളെയെല്ലാം ഇല്ലായ്മചെയ്യുന്നതിനുള്ള മാർഗ്ഗങ്ങ ളെ നിർദ്ദേശിക്കുന്നതിന്നു നമുക്കു കഴിവുണ്ടാകും. അമേരിക്കയിൽനിന്നൊ, ബ്രിട്ടനിൽനിന്നൊ, മറേറതെങ്കിലും രാജ്യങ്ങളിൽനിന്നൊ ഇറക്കുമതിചെ യ്തിട്ടുള്ള മോട്ടോർകാറുകളുടെ സഹായം കൂടാതെ ഇന്നു നമുക്കു വീട്ടിലെത്തു വാൻ മാർഗ്ഗമില്ല. നാം ധരിക്കുന്ന ഈ വസ്ത്രംപോലും അന്യരാജ്യങ്ങളിൽ നിന്നു വരുന്നവയാണല്ലൊ. ഈ കാണുന്ന വിദ്യുൽദീപങ്ങൾ എവിടെനി ന്നു വന്നവയാണെന്നു് എനിക്കു അറിഞ്ഞുകൂട. അമേരിക്കയിൽനന്നൊ, ജ പ്പാനിൽനിന്നൊ, മറെറാ ആയിരിക്കാം—എന്തിന്! നമ്മുടെ മനസ്സുതന്നേ യും യൂറോപ്പിൽ വാക്കപ്പെട്ടവയാണല്ലൊ. അമേരിക്കയിലേയും, യൂറോപ്പ ലേയും ചിന്തകന്മാരുടെ ചിന്തകളാണു നാം ചിന്തിക്കുന്നതു്! മാനസിക മായ ഈ അടിമത്വത്തിൽനിന്നു മുക്തി പ്രാപിക്കാതെ നമുക്കു ഗതിയു ണ്ടാകയില്ല."

## ദേശീയപുനസ്സംഘടന.

പാഠശാലകൾ ദേശീയപുനസ്സംഘടന എത്രത്തോളം സാധിക്കു ന്നു എന്നു വിശദീകരിച്ചുകൊണ്ടു വിനയഭൂഷണദത്തൻ എം. ഏ. ടി. ഡി. 'അഡ്വാൻസ്' എന്ന പത്രത്തിൽ എഴുതിയിട്ടുള്ള ഒരു ചെറുലേഖനമാ ണു താഴെ ഉദ്ധരിക്കുന്നതു്.

മനുഷ്യർ സൃഷ്ടിച്ചിട്ടുള്ള ഏററവും ഉത്തമങ്ങളായ സാമുദായിക സ്ഥാപനങ്ങൾ പാഠശാലകളാകുന്നു. പാഠശാലകൾ മുഖേന വിജ്ഞാനസമ്പത്തു് ഏററവും സൗകര്യപ്രദമായ വിധത്തിൽ യുവജനപരമ്പരകൾ പ്രദാനം ചെയ്യുന്നുണ്ടെന്നു മാത്രമല്ല, അതിനേക്കാൾ മഹത്തായ ഒരു ജോലികൂടി അവക്കു നിവ്വഹിക്കുവാൻ കഴിയും. അതു നിവ്വഹിച്ചിട്ടുണ്ടെന്നു ലോകചരിത്രം നമ്മെ പഠിപ്പിക്കുന്നുമുണ്ടു്. പാഠശാലകൾ മുഖേന പല ദേശക്കാരുടേയും മാനസികവും സാന്മാൎഗ്ഗികവുമായ അഭിരുചിയെ രൂപവല്ക്കരിച്ചിട്ടുണ്ടെന്നുള്ളതിനു പല ദൃഷ്ടാന്തങ്ങളും, വിദ്യാഭ്യാസരൂപേണ ദേശീയ പുനസ്സംഘടന സാധിച്ചിട്ടുണ്ടെന്നുള്ളതിനു പല ഉദാഹരണങ്ങളും ചരിത്രത്തിൽ ഉണ്ടു്. സമുദായത്തിൽ ഒരു പുതിയ ജീവിതബോധം ഉണ്ടാകുന്നതിനു വേണ്ടി ദീൎഘദൎശികളായ മഹാന്മാർ പാഠശാലകളുടെ സഹായത്തെ സ്വീകരിക്കുകയും, തദ്വാരേണതന്നെ ഉചിതങ്ങളായ പരിഷ്കാരങ്ങൾ അവയിൽ വരുത്തിയും, അവർ ഹൃദയപൂൎവ്വം സ്നേഹിക്കുന്ന ആദൎശങ്ങളെ പ്രതിഷ്ഠിതങ്ങളാക്കുകയും ചെയ്തിട്ടുണ്ടു്. എല്ലാ രാജ്യങ്ങളിലും ഗവമ്മെൻറു വിദ്യാഭ്യാസവിഷയത്തിൽ സവ്വാധിപത്യം വഹിക്കുന്നു. ഓരോ ഗവമ്മെൻറും അതിൻെറ ഉദ്ദേശങ്ങളനുസരിച്ചു പാഠശാലകൾ മുഖേന ദേശക്കാരുടെ മാനസികവും സാന്മാൎഗ്ഗികവുമായ അഭിരുചിയെ രൂപവൽക്കരിക്കുന്നു. യൂറോപ്യൻരാജ്യങ്ങളിലെ ഭരണധുരന്ധരന്മാരുടെ ഉദ്ദേശ്യം വിദ്യാഭ്യാസം കൊണ്ടു പൌരന്മാരുടെ കായികവും സാമ്പത്തികവുമായ കായ്യക്ഷമത സാധിക്കുകയാകുന്നു. ആധുനികകാലത്തു വിദ്യാഭ്യാസം കൊണ്ടു ദേശീയപുനസ്സംഘടന സാധിച്ചിട്ടുള്ള രണ്ടു സംഭവങ്ങൾ ജമ്മനിയുടേയും ജപ്പാൻെറയും കഥകളാണു്. വിദ്യാഭ്യാസനവീകരണം കൊണ്ടു ജമ്മനിയെപ്പോലെ അത്ഭുതകരങ്ങളായ പരിവത്തനങ്ങൾ ഒരു യൂറോപ്യൻരാജ്യവും വരുത്തിയിട്ടില്ല. ജെനായിലെ ആപത്തിനു ശേഷം പത്തു സംവത്സരത്തിനിടയിൽ ഒരു പുതിയ വിദ്യാഭ്യാസസമ്പ്രദായം കൊണ്ടു ജമ്മനിയെ പുതിയതായി രൂപീകരിക്കയും ദേശീയജീവിതത്തെ ദൃഢതരമാക്കുകയും ചെയ്തു. ഫ്രാൻസും പ്രഷ്യയും തമ്മിൽ നടന്ന യുദ്ധാനന്തരം വീണ്ടും ജമ്മനി നവീനവും ഗവമ്മെൻറിനാൽ നിയന്ത്രിതവുമായ ഒരു വിദ്യാഭ്യാസപദ്ധതി ഏർപ്പെടുത്തി സാമ്രാജ്യാദൎശങ്ങൾ സാധിക്കുന്നതിനു സൈനികനിപുണതയും സാമ്പത്തികകായ്യക്ഷമതയും നേടി. ജർമ്മനിയിലെ പ്രാഥമ

കപാഠശാലാദ്ധ്യാപകന്മാർ ഒരു സമിതിയായി സംഘടിച്ചു എന്നും, രാജാധികാരത്തിനെതിരായി ഈയിടെ ഉണ്ടായ വിപ്ലവം ഈ അദ്ധ്യാപകന്മാരാണ് ഉണ്ടാക്കിയതെന്നും അറിയുമ്പോൾ വായനക്കാർ വിസ്മയപരതന്ത്രരായേക്കാം. ഇപ്പോഴും വിദ്യാഭ്യാസം മുഖേന ജർമ്മനിയുടെ ഒരു നവീകരണം നടക്കുന്നുണ്ടു്. അതിലെ പ്രധാന ലക്ഷണങ്ങൾ സ്വാതന്ത്ര്യവും ലോകജീവിതത്തോടുള്ള സ്നേഹവുമാണ്. ആധുനികജപ്പാനിലെപ്പോലെ പാഠശാലകൾ മുഖേന സാമുദായിക പരിവർത്തനത്തെ ലാക്കാക്കി ഒരു അർദ്ധപരിഷ്കൃതദേശം പരിഷ്കാരത്തിന്റെ മുന്നണിയിലെത്തിയിട്ടുള്ള അത്ഭുതാവഹമായ ഒരു സംഭവം ചരിത്രത്തിൽ ഇതുവരെ ഉണ്ടായിട്ടില്ല. അല്പസമയത്തിനുള്ളിൽ ദേശക്കാരെ മഹാശക്തന്മാരാക്കുവാൻ പാഠശാലകൾക്കുള്ള ശക്തിയുടെ ഒരു ഉത്തമമാതൃകയായിട്ടാണ് ജപ്പാന്റെ ഇന്നത്തെ നില. ദേശീയജീവിതത്തിനു ഹാനികരങ്ങളായ ശക്തികളെ പാഠശാലകൾ മുഖേന പ്രതിരോധിക്കാവുന്നതാണ്.

ഇന്നു ബ്രിട്ടീഷുകാർ ലോകത്തിലെ ഏററവും മഹത്തായ ശക്തിയായിരിക്കുവാനുള്ള കാരണമെന്തു്? ബ്രിട്ടീഷുകാരെ മററു യൂറോപ്യൻദേശക്കാരുമായി താരതമ്യപ്പെടുത്തുകയാണെങ്കിൽ അവരുടെ സ്വഭാവത്തിലും പെരുമാററത്തിലും പല പ്രത്യേകതകളും കാണാവുന്നതാണ്. ബ്രിട്ടീഷുകാരുടെ സ്വഭാവത്തിൽ ഒരു ശ്രേഷ്ഠത്വം ദൃശ്യമാകുന്നുണ്ടു്. ഈ വിശിഷ്ടഗുണം അവരിൽ എങ്ങിനെ ഉണ്ടായി? പ്രാഥമികപാഠശാലകളിലെ പരിശീലനത്തിൽ നിന്നാണ് ഈ ദേശീയഗുണങ്ങൾ ഉണ്ടായിട്ടുള്ളതു്. ഓരോ ദേശത്തിലേയും വിദ്യാഭ്യാസത്തിന്റെ ആദർശങ്ങൾ വിഭിന്നങ്ങളായിട്ടുള്ളവയാണല്ലോ. ബ്രിട്ടനിൽ ജ്ഞാനദാനത്തെക്കാൾ വാസനകളെ വളർത്തുന്നതാണു വിദ്യാഭ്യാസോദ്ദേശ്യം. സമുദായത്തിന്റെ ക്ഷേമത്തെ ആസ്പദമാക്കി പ്രാഥമികഘട്ടത്തിൽ കുട്ടികളിൽ ചില വാസനകൾ ഉണ്ടാക്കുവാൻ വിദ്യാഭ്യാസാധികൃതന്മാർ ശ്രദ്ധിക്കുന്നു. ഒരു ഇംഗ്ലീഷുകാരനു വേണ്ട ചില ഗുണങ്ങൾ അവിടെ വച്ചുണ്ടാകുന്നു. അതിനാണു വാസനകൾ ഉണ്ടാക്കുന്നു എന്നു പറയുന്നതു്. ബ്രിട്ടീഷുസ്വഭാവം രൂപവൽക്കരിക്കുന്നതിനു പരിശീലനം നൽകാത്ത ഒരു വിദ്യാഭ്യാസരീതി അർത്ഥശൂന്യമെന്നാണ് അവരുടെ അഭിപ്രായം. ജ്ഞാനത്തെക്കാൾ സ്വഭാവത്തിനാണു പ്രാധാന്യം കല്പിച്ചിട്ടുള്ളതു്. ദേശീയവിപൽഘട്ടങ്ങളിൽ ഒരു സമുദായത്തെ രക്ഷിക്കുന്നതോ, ഒരു സമുദായത്തെ മഹത്താക്കുന്നതോ സ്വഭാവമാണ്.

അനിശ്ചിതരൂപത്തിലുള്ള ബുദ്ധിശക്തിയോ, പഠിത്തമോ അല്ല. വാസനാ പരിശീലനത്തിൽ മൂന്നുസംഗതികൾ അവർ മുറുകിപ്പിടിക്കുന്നുണ്ട്. സാമ്രാജ്യചിന്തയോടുള്ള അഭിനിവേശമാണ് അവയിൽ ഒന്ന്. പൊതുജനങ്ങൾ പൊതുവേ എങ്ങിനെ പെരുമാറണമെന്നുള്ളതിൽ കർശനമായി ശ്രദ്ധിക്കുകയും, വീഴ്ചകളെ തിരുത്തുകയും ചെയ്യുന്നു. പള്ളിക്കൂടത്തിൽ പ്രവേശിക്കുമ്പോൾ സലാം ചെയ്യുവാനോ, ഹാററ് തലയിൽനിന്നും എടുക്കുവാനോ മറന്നുപോയാൽ അതു തിരുത്തുകയും, ജനാധിപത്യഭരണവും വലിയ സാമ്രാജ്യവുമുള്ള ഒരു ജനതയ്ക്കു വേണ്ട ഗുണങ്ങൾ ആദ്യകാലം മുതല്ക്കേ അവരിൽ ഉണ്ടാക്കുകയും ചെയ്യുന്നു. ഈ വാസനാപരിശീലനം കൊണ്ടാണ് ജനങ്ങളിൽ പൊതുവേ ഒരേ രീതിയിലുള്ള സ്വഭാവവും, പെരുമാററരീതികളും മററും നാം കാണുന്നതു്. റയിൽവെസ്റ്റേഷനിലുള്ള ചുമട്ടുകാരുടെ പെരുമാററവും ആചാരവുംകൂടി നമ്മെ വിസ്മയിപ്പിക്കും. സംസാരത്തേയും പെരുമാററത്തേയും നിയന്ത്രിക്കുക, വാക്കു പരിപാലിക്കുക എന്നീ വിഷയങ്ങളിൽ പാഠശാലകൾ അത്യധികം ശ്രദ്ധിക്കുന്നുണ്ട്. ബ്രിട്ടീഷുസ്വഭാവമുണ്ടാകത്തക്കവണ്ണം ഇത്തരത്തിലുള്ള ഒരു പരിശീലനം പാഠശാലകളിൽ നൾകിയില്ലെങ്കിൽ, ബ്രിട്ടന് ഇന്നുള്ള മഹത്വം ഉണ്ടാകുകയില്ലായിരുന്നു. പണ്ടു ഗ്രീസ്സിലെ സ്പാർട്ടാക്കാരും അവരുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ മുഖേനയാണു മഹത്വവും പ്രശസ്തിയും നേടിയതു്.

# മലയാളംസ്കൂൾ അദ്ധ്യാപകന്മാരോട്.

മലയാളം സ്കൂൾ അദ്ധ്യാപകന്മാരിൽ 99 ശതമാനവും നിസ്സാരമായ ശമ്പളത്തിൽ കാലയാപനം ചെയ്തുവരുന്നതു നിമിത്തം അവൎക്കും രാജ്യത്തിനും പലവിധത്തിലുള്ള അപരിഹരണീയനഷ്ടങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. 14 രൂപയ്ക്കു ജോലി ആരംഭിക്കുന്ന ഒരദ്ധ്യാപകൻ തന്റെ 55 ാം വയസ്സിനകം വാങ്ങുന്ന ശമ്പളം 18 രൂപ മാത്രമായി വരുന്നതു് എത്രയോ ദയനീയമാണു്! ഗ്രാന്റുസ്കൂൾകാരുടെ കാൎയ്യം കഷ്ടാൽകഷ്ടതരം എന്നേ പറയേണ്ടു. ഇതിലേയ്ക്കു് ഗവൺമെന്റിനെ മാത്രം കുററപ്പെടുത്താൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്. വിദ്യാഭ്യാസഘട്ടം കഴിഞ്ഞതിനു ശേഷം മലയാളത്തിലുള്ള പുസ്തകങ്ങൾ പോലും വായിച്ചു തീൎത്തിട്ടില്ലാത്തവരാണു് ഈ 99 ശതമാനവും എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി അല്പവും ഇല്ല. ജീവിതത്തെ പല പ്രകാരത്തിലും അഭിവൃദ്ധിപ്പെടുത്തണമെന്നുള്ള ആശ കൂടിയില്ലാതെ അരിഷ്ടജീവിതത്തിനു മാത്രം തികയുന്ന അല്പശമ്പളം കൊണ്ടു് തൃപ്തിപ്പെടുന്ന അദ്ധ്യാപകന്മാരുടെ ഔന്നത്യത്തിനുള്ള ഒരു മാൎഗ്ഗം അവർ ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്യുക എന്നുള്ളതാണു്. ഇംഗ്ലീഷ് നല്ലവണ്ണം അഭ്യസിച്ചാൽ നിങ്ങളുടെ ഇന്നത്തെ ജീവിതത്തിനു് ഗണ്യമായ ഉൽക്കൎഷം ഉണ്ടാകുമെന്നുള്ളതു് അനുഭവിച്ചാൽ മാത്രം അറിയാവുന്ന ഒരു പരമാൎത്ഥമാണു്. ഒരു സൎവ്വകലാശാലക്കാരുടെ മെട്രിക്കുലേഷൻസർട്ടിഫിക്കറ്റ് കിട്ടുകയാണെങ്കിൽ ഡിപ്പാർട്ടുമെന്റിൽ നിന്നുതന്നെ നിങ്ങളുടെ ശമ്പളം വൎദ്ധിപ്പിക്കുമെന്നുള്ളതിനു് യാതൊരു സംശയവുമില്ല.

ഞങ്ങളുടെ സ്ഥാപനത്തിൽ ചേൎന്നു് ഒരു വൎഷം പഠിക്കുന്നതായാൽ നിങ്ങൾക്കു സാമാന്യം ഇംഗ്ലീഷുഭാഷാജ്ഞാനം ലഭിക്കുമെന്നു ഞങ്ങൾ ഉറപ്പുപറയുന്നു; അല്ലാത്തപക്ഷം നിങ്ങൾ അടയ്ക്കുന്ന ഫീസ് ഉടനെ തിരിയെ തരുന്നതാണു്. വീട്ടിലിരുന്നു ദിവസംതോറും രണ്ടു മണിക്കൂർ ഇംഗ്ലീഷു പഠിക്കുന്നതിനു് വിനിയോഗിക്കാൻ നിങ്ങൾക്കു കഴിയുകയില്ലേ?

വാർഷികഫീസ് 12 രൂപ. ഒന്നിച്ചു് മുൻകൂർ 8 രൂപ മാത്രം.

മൂന്നു പ്രാവശ്യം ഉച്ചത്തിൽ വായിച്ചുപഠിച്ചാൽ ഇംഗ്ലീഷിൽ സംസാരിക്കത്തക്കവണ്ണം രചിച്ചിട്ടുള്ള **ഇംഗ്ലീഷു സംഭാഷണ പാഠാവലിക്കു്** 2½ രൂപ വില. മെട്രിക്കുലേഷനേക്കാൾ പ്രയാസം കുറഞ്ഞതും പ്രയോജനം കൂടിയതും വീട്ടിലിരുന്നു പഠിച്ചു് ജയിക്കാൻ അനുവദിക്കപ്പെട്ടിട്ടുള്ളതുമായ കേംബ്രിഡ്ജ് സീനിയർ പരീക്ഷയ്ക്കുകൂടി ഞങ്ങൾ വിദ്യാൎത്ഥികളെ പഠിപ്പിച്ചുവരുന്നുണ്ടു്.

ആർ. അച്യുതൻതമ്പി ബി. എ.

ഈ. സി. സ്കൂൾ, തിരുവനന്തപുരം.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്തു് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നതു്. ഇത്തരം സംഗതികളെ കൾനമായി വിവരിച്ചുകൊണ്ടു് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട്ടു് അവർകൾ എഴുതിയതാണു് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സുറേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു് തന്നെയാണു്. കണ്ണാടി നോക്കിയേ വൈരൂപ്യം അറികയുള്ളൂ. മേനിക്കടലാസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിനു് വില 1ക 4ണ.

---

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ.

## (ഭക്തിമാർഗ്ഗം)

1. മന്ത്രപ്രയോഗങ്ങൾ. അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ടു്. വില 1—0—0
2. ധ്യാനശ്ലോകങ്ങൾ 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. 1—8—0
3. ധ്യാനങ്ങളും മന്ത്രങ്ങളും പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലോ. 0—8—0
4. ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തസാരസ്വതം ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. 0—8—0
5. സ്തോത്രരത്നങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ടു്. 0-12—0
6. ഭഗവൽഗീത. (പോക്കററു്) 0—4—0

## (ജ്യോതിഷം)

| | | | | | |
|---|---|---|---|---|---|
| 1. | ജാതകാദേശം | 1—0—0 | 4. | ദശാഫലങ്ങൾ. | 0—4—0 |
| 2. | ഹോരാശാസ്ത്രം. | 1—8—0 | 5. | പഞ്ചാംഗഫലം | 0—3—0 |
| 3. | നിമിത്തശാസ്ത്രം പുതിയബുക്കു് | 0-8—0 | 6. | ബലപിണ്ഡം | 0—2—0 |

## (തച്ചുശാസ്ത്രം)

| | | | | | |
|---|---|---|---|---|---|
| 1. | മനുഷ്യാലയചന്ദ്രിക | 1—0—0 | 3. | തന്ത്രസമുച്ചയം ശില്പഭാഗം | 1—0—0 |
| 2. | മനുഷ്യാലയഭാഷ | 0—3—0 | 4. | മൃഗലക്ഷണം | 0—3—0 |

മറെറല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക:

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)



# വീരാരാധന.

വീരാരാധനഗ്രന്ഥാവലി നമ്പർ 1.

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ:- സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വാതന്ത്ര്യപ്രതിദിനപത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണ്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്ക് സ്വാഗതം ചെയ്യാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നതുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവൎക്കു ബോധമുണ്ടാക്കിത്തീർക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ട്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിന്റെ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും ഏതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാളവായനക്കാരിൽ പലൎക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവൎക്ക് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മുൻനിറുത്തി ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിത്തീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽ നിന്നുള്ള വ്യതിചലനംകൊണ്ട് ആ സമുന്നതസ്ഥാനത്തുനിന്ന് ഒരു നേതാവിന് എത്രകണ്ട് അപകർഷം പററാമെന്നുമുള്ള സംഗതികൾക്കു ബാബുസുരേന്ദ്രനാഥന്റെ ജീവിതം പ്രത്യക്ഷോദാഹരണമാണ്. വീരാരാധനയുടെ കർത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

വില 6 അണ.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഇൻററർമീഡിയേററക്ലാസ്സിലെ

# പാഠ്യപുസ്തകം.

## ചിന്താസന്താനം നാലാംഭാഗം.

ഗ്രന്ഥകർത്താ: സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകർത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദർശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകർത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ.

വില 12 അണ.

സി. ജി. ബ്രദേഴ്സ്
ഈശ്വരവിലാസം പുസ്തകശാല,
പറവൂർ, (N. Travancore.)

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.